# LAKSHANA REKHA SASTRAM

COMPILED BY
P. C. KORUTHU




FIRST IMPRESSION 1940
SECOND IMPRESSION 1948
THIRD IMPRESSION 1957

Published by P. C. KORUTHU

DISTRIBUTORS
NATIONAL BOOK STALL
POST BOX 40 :: KOTTAYAM
PRICE 50 NAYA PAISE

# ലക്ഷണ രേഖാശാസ്ത്രം




സംയോജകൻ

**പി. സി. കോരുത്**



---

നാഷനൽ ബുക്ക്സ്റ്റാൾ

**കളരിക്കൽ ബസാർ കോട്ടയം**

വില 50 നഃ പ.

## പി. സി. കോരുതിന്റെ കൃതികൾ.

| | |
|---|---|
| വെള്ളിമേഘങ്ങൾ | കഥകൾ |
| നിലാവെളിച്ചം | ” |
| പ്രേമമുദ്ര | ” |
| ഖദർസാരി | ” |
| ഭാരതീയകഥകൾ | ” |
| പൂമാല | ” |
| മധുലീല | നാടകം |
| പ്രേമപൂജ | ” |
| നൃത്തം പഠിച്ച ഭാര്യ | നോവൽ |
| പുഷ്പമംഗലം | ” |
| പെൺപുലി | ” |
| അമ്മയുടെ ദത്തുപുത്രി | ” |
| അത്ഭുതദ്വീപിലെ ഐന്ദ്രജാലികൻ | ” |
| കറുത്ത കൈ | ” |
| ലാസർ | കവിത |
| ഗാഥാസുഭാഷിതം | ” |
| ചിത്രവേദി | തൂലികാചിത്രം |
| പാടുന്ന യക്ഷി | കുട്ടികൾക്കുള്ള നോവൽ |
| കടലിനപ്പുറം | ഐതിഹാസികനോവൽ |
| ലക്ഷണ രേഖാശാസ്ത്രം | |



അച്ചടി:—
പി. സി. പ്രസ്സ്, കോട്ടയം.

കോപ്പി—
1000




ഇംഗ്ലീഷിലുള്ള ഏതാനും ഹസ്തരേഖാശാസ്ത്രഗ്രന്ഥങ്ങളും, സാമുദ്രികശാസ്ത്രം സംബന്ധിച്ചുള്ള ഒരു പഴയ താളിയോല ഗ്രന്ഥവുമാണു് ഈ ഗ്രന്ഥത്തിന്റെ ആധാരം. ഹസ്തശാസ്ത്രം എന്ന പേരിലാണു് ഈ പുസ്തകം ആദ്യം പ്രസിദ്ധപ്പെടുത്തിയിരുന്നതു്. പിന്നീടു് ചില ഭേദഗതികൾ വരുത്തുകയും ഈ ഗ്രന്ഥനാമം "ലക്ഷണ രേഖാശാസ്ത്രം" എന്നു മാററുകയും ചെയ്തു.

# ലക്ഷണ-രേഖാശാസ്ത്രം

## അദ്ധ്യായം 1

### വിരലും നഖങ്ങളും

പുരാതനകാലം മുതല്ക്കുതന്നെ ഹസ്തശാസ്ത്രത്തെപ്പററി ഭൂലോകത്തിലുള്ള സൎവ്വജാതിമതസ്ഥരും വിശ്വസിച്ചു വന്നിരുന്നു. ഈ ശാസ്ത്രം അധികനാളത്തെ പരിശ്രമങ്ങളുടേയും ഗവേഷണങ്ങളുടേയും ഫലമായിട്ടാണു കണ്ടുപിടിക്കപ്പെട്ടിരിക്കുന്നതു്. കൈയുടെ ഓരോ ഭാഗത്തെയും പററിയാണു ഹസ്തശാസ്ത്രഗ്രന്ഥങ്ങളിൽ വിവരിച്ചിരിക്കുന്നതെങ്കിലും, പ്രധാനമായ ഭാഗങ്ങൾ മാത്രമെ ഈ പുസ്തകത്തിൽ പ്രസ്താവിക്കാൻ വിചാരിക്കുന്നുള്ളു.

### നഖങ്ങൾ

നീളത്തിൽ കൂടുതൽ വീതിയുള്ള നഖങ്ങളുള്ളവർ ആലോചനാശക്തിയുള്ളവനും വിദ്യയുള്ളവനും,

ആയിരിക്കും. അവൻ അയൽക്കാരുടേയും ബന്ധുജനങ്ങളുടേയും മേൽ സ്വാധികാരം സ്ഥാപിക്കയും, പ്രസിദ്ധി ആർജ്ജിക്കുന്ന പരിതസ്ഥിതികൾ സൃഷ്ടിക്കുകയും ചെയ്യും.

എല്ലായ്പ്പോഴും കൈനഖം കടിച്ചുകൊണ്ടിരിക്കുന്ന സ്വഭാവമുള്ളവൻ മനഃസ്വാസ്ഥ്യമുള്ളവനും, വിഷയ സുഖങ്ങളിൽ അത്യാസക്തിയുള്ളവനും ആയിരിക്കും.

നീളമുള്ളതും വളഞ്ഞതുമായ നഖമുള്ളവൻ, ദുഷ്ടനും, ക്രൂരനും, അസൂയാലുവും ആയിരിക്കും.

നഖം ചെറുതും വൃത്തിഹീനവുമാണെങ്കിൽ അവൻ വഞ്ചകനും മോഷ്ടാവും ആയിത്തീരും.

ഒരുവന്റെ നഖം ചെറുതും കറുപ്പുനിറത്തോടുകൂടിയതുമാണെങ്കിൽ അവൻ വൻചതിയനായിരിക്കും.

വീതികൂടിയതും, കറുപ്പു നിറമുള്ളതുമായ നഖങ്ങളുള്ളവൻ വഞ്ചകനും ലജ്ജയില്ലാത്തവനും പരനിന്ദയേല്ക്കുന്നവനും ആയിത്തീരും.

നഖങ്ങൾ വെളുത്തതും, നീളം കൂടിയതുമാണെങ്കിൽ അവൻ സത്യസന്ധനും, സ്വഭാവനൈർമ്മല്യമുള്ളവനും ആയി ഭവിക്കും.

കനം കുറഞ്ഞ നഖങ്ങളുള്ളവൻ ആരോഗ്യഹീനനും, ഭീരുവും ആയിരിക്കും.

ഉരുണ്ട നഖമുള്ളവൻ ഐഹികസുഖങ്ങളിൽ അത്യാശയുള്ളവനായിരിക്കും.

പെരുവിരലിലെ നഖങ്ങളിൽ വെളുത്ത (പുള്ളി

പോലെയുള്ള ) അടയാളമുള്ളവന് (അവർക്ക്) വിഷയസുഖങ്ങളിൽ അത്യാശയുണ്ടായിരിക്കും. കൃഷ്ണവർണ്ണത്തിലുള്ള പൊട്ടുകൾ ഉണ്ടായിരുന്നാൽ അവൻ നൈരാശ്യക്കടലിൽ കിടന്നു വലയുന്നവനാണെന്നു ധരിക്കണം.

## നഖങ്ങളിലെ അടയാളങ്ങൾ

പെരുവിരലിലെ നഖത്തിന്മേൽ വെളുത്തതോ, സ്വർണ്ണനിറത്തിലുള്ളതോ ആയ അടയാളങ്ങളുള്ളവൻ ധനവാനായും, കറുത്തതോ, നീലിച്ചതോ ആയ അടയാളങ്ങളുള്ളവൻ ദരിദ്രനായും ഭവിക്കും.

മദ്ധ്യ (പാമ്പു) വിരലിലെ നഖത്തിന്മേൽ വെളുത്ത (പുള്ളി) നിറത്തിലുള്ള അടയാളങ്ങളുള്ളവൻ ജലവാഹനങ്ങളിൽ സഞ്ചരിക്കുന്നവനായിത്തീരും; കറുത്ത പാടുള്ളവൻ ദീർഘായുഷ്മാനായിരിക്കയില്ല.

മോതിരവിരലിന്റെ നഖത്തിൽ വെളുത്ത അടയാളമുള്ളവൻ ധനവാനായിത്തീരും. കറുത്തപാടുള്ളവൻ മറയനായും ദാരിദ്ര്യത്തെ വരിക്കുന്നവനായും തീരും.

ചെറുവിരലിലെ നഖത്തിൽ വെളുത്ത അടയാളമുള്ളവൻ വ്യവസായപ്രിയനും, കച്ചവടംകൊണ്ടു ധനം സമ്പാദിക്കുന്നവനും ആയി ഭവിക്കും. എന്നാൽ കറുത്തതോ, മഞ്ഞയോ, നീലിച്ചതോ ആയ പാടുള്ളവൻ ആയുർദൈർഘ്യം ഇല്ലാത്തവനായിരിക്കും.

## വിരലുകൾ

### അടയാളങ്ങളും രേഖകളും

ഓരോ വിരലിന്റേയും, ഒന്നാമത്തെ മുട്ടും രണ്ടാമത്തെ മുട്ടും തമ്മിൽ യോജിപ്പിക്കുന്ന വിധത്തിൽ ഓ

രോ വരകളുണ്ടായിരുന്നാൽ ആ ആൾ ചെയ്യുന്ന പ്രവൃത്തികളെല്ലാം ബുദ്ധിപൂർവ്വമായിരിക്കയും, ഫലം നന്നായിരിക്കയും ചെയ്യും.

വിരലുകളെല്ലാം അന്യോന്യം യോജിപ്പിക്കത്തക്ക വണ്ണം അവയുടെ അടിഭാഗത്ത് വരകളുണ്ടായിരുന്നാൽ അവന്റെ മരണം സമീപിച്ചിരിക്കുന്നതായറിയണം.

വിരലുകളുടെ അഗ്രഭാഗത്തായി അനേകം രേഖകൾ നീളത്തിൽ ഉണ്ടായിരുന്നാൽ ആ ആളിന്റെ ശക്തി ക്ഷയിച്ചിരിക്കുന്നതായി ധരിക്കണം.

### ചൂണ്ടുവിരൽ
(ഒന്നാമത്തെ വിരൽ)

ഈ വിരലിന്റെ ചുവട്ടിൽനിന്നും ഉത്ഭവിക്കുന്ന രേഖ അഗ്രഭാഗത്തെ മുട്ടിന്റെ സമീപംവരെ ചെന്നെത്തിയതിന്റെ ശേഷം, തിരിഞ്ഞു രണ്ടാമത്തെ മുട്ടിനെ സ്പർശിക്കുന്നുവെങ്കിൽ ആ ആൾ ബുദ്ധിമാനും അനാവശ്യകാര്യങ്ങളിൽ ഇടപെടാത്തവനും, അധികം സംസാരിക്കുന്നതിൽ പ്രിയമുള്ളവനും ആയിരിക്കും.

ചൂണ്ടുവിരലിന്റെ ഒന്നാമത്തെ മുട്ടും മൂന്നാമത്തെ മുട്ടും തമ്മിൽ വളഞ്ഞവരകൾകൊണ്ടു യോജിക്കുന്നുണ്ടായിരുന്നാൽ അവനു പരദ്രവ്യം ലഭിക്കയും തൻനിമിത്തം ധനവാനായി തീരുകയും ചെയ്യും.

ഈ വിരലിന്റെ ഒന്നാമത്തെ മുട്ടും രണ്ടാമത്തെ മുട്ടും തമ്മിൽ ഒരു വളഞ്ഞ വരകൊണ്ടു യോജിക്കപ്പെട്ടുണ്ടായിരുന്നാൽ ആ ആൾ വഞ്ചകനും പരദ്രോഹിയും ആയിത്തീരുന്നു.

പ്രസ്തുതവിരലിൻെറ അഗ്രഭാഗത്തെ മുട്ടിനു ചു റവും ഒരു തെളിഞ്ഞ രേഖ ഉണ്ടാകുകയാണെങ്കിൽ ആ ആളിന് ഏതൊ ശിരോരോഗങ്ങൾ ബാധിച്ചിട്ടുണ്ടെ ന്നറിയണം.

## ചൂണ്ടുവിരലിലെ അടയാളങ്ങൾ

ഒരുവൻെറ ചൂണ്ടുവിരലിൻെറ അഗ്രഭാഗത്തെ മു ട്ടിനുസമീപം + കുരിശടയാളം ഉണ്ടായിരുന്നാൽ ആ ആളിനു ഒരു ധനികനുമായി സൗഹാർദ്ദപ്പെടുന്നതിനും ധനം സമ്പാദിക്കുന്നതിനും ഇടയാകും. എന്നാൽ കുരി ശടയാളത്തിനു പകരം * നക്ഷത്രചിഹ്നമാണുണ്ടായി രിക്കുന്നതെങ്കിൽ അവൻ ധനവാനായും സുഖിയായും ഭവിക്കും.

ചൂണ്ടുവിരലിൻെറ രണ്ടാമത്തെ (മദ്ധ്യഭാഗത്തെ) മുട്ടിനു സമീപം * നക്ഷത്രചിഹ്നം ഉണ്ടായിരുന്നാൽ അവൻ ജീവനെ ഭയമില്ലാത്തവനും ക്രൂരനും ദുഷ്ടനും ആയിരിക്കും.

സൗമ്യശീലനായ ഒരാളുടെ ചൂണ്ടുവിരലിൻെറ മദ്ധ്യഭാഗത്തായി നെടുനീളത്തിൽ ഒരു വര ഉണ്ടായി രിക്കും.

ഈ വിരലിൻെറ ചുവട്ടിൽനിന്നും അനേകം (ഒ ന്നിലധികം) രേഖകൾ ഉത്ഭവിക്കയും അവ അഗ്രഭാ ഗംവരെ ചെന്നെത്തുകയും ചെയ്താൽ, ആ ആൾ ലോ ഹവ്യാപാരമോ, വ്യവസായമോ കൊണ്ടു ധനം സമ്പാ ദിക്കും.

## മദ്ധ്യവിരൽ

(രണ്ടാമത്തെ വിരൽ)

മദ്ധ്യവിരലിന്റെ ചുവട്ടിൽ അനേകം ചെറുരേഖകൾ ഉണ്ടായിരുന്നാൽ ആ ആൾ ഭക്ഷണപ്രിയനായിരിക്കും.

പ്രസ്തുത വിരലിന്റെ അഗ്രഭാഗത്തു ധാരാളം വളഞ്ഞ രേഖകൾ ഉണ്ടായിരുന്നാൽ അവൻ നിർഭാഗ്യവാനായിത്തീരും.

ഈ വിരലിന്റെ ചുവട്ടിൽ ഒരു ത്രികോണാകൃതി ഉണ്ടെങ്കിൽ അവൻ ദുസ്വഭാവിയും ഭാഗ്യദോഷിയും ആയിരിക്കും.



ഒരു സ്ത്രീയുടെ മദ്ധ്യവിരലിന്റെ ചുവട്ടിൽ + കുരിശടയാളമുണ്ടെങ്കിൽ അവൾ സന്താനമില്ലാത്തവളായി ഭവിക്കും.

ഈ വിരലിന്റെ ഒരു വശത്തു + കുരിശടയാളം ഉണ്ടെങ്കിൽ അവൻ (അവൾ) ദീർഘായുസ്സില്ലാത്തവരായിരിക്കും.

## മോതിരവിരൽ

(മൂന്നാമത്തെ വിരൽ)

ഈ വിരലിന്റെ ചുവട്ടിൽനിന്നും, അഗ്രഭാഗത്തേക്കു ഒരു വര, ചെന്നെത്തുന്നുണ്ടായിരുന്നാൽ ആ ആൾ മഹാ ഭാഗ്യവാനായിരിക്കും.

ഒരുവന്റെ മോതിരവിരലിൽ നെടുകെ മൂന്നുനാലു രേഖകൾ ഉണ്ടായിരുന്നാൽ അവന്റെ ധനം സ്ത്രീകൾ കാരണമായി നശിക്കും.

ഈ വിരലിൻെറ ചുവട്ടിൽ അനേകം വരകളുണ്ടായിരുന്നാൽ, അവൻ വിദ്യയുള്ളവനും, ബുദ്ധിമാനിതന്നമായിരിക്കും.

പ്രസ്തുതവിരലിൻെറ മൂന്നാമത്തെ മുട്ടിന്നു സമീപമുള്ള രേഖകൾ ഇരുവശത്തേക്കും ചാഞ്ഞിറങ്ങിയിരിക്കുന്നുണ്ടെങ്കിൽ, ആ ആളിന് അനേകം ബഹുമതികളും കീർത്തിമുദ്രകളും ലഭിക്കും.

ഈ വിരലിൻെറ മൂന്നാമത്തെ മുട്ടിന്നു സമീപം നെടുകെയായി മൂന്നുനാലു വീതികുറഞ്ഞ രേഖകൾ ഉണ്ടായിരുന്നാൽ അവൻ അഹങ്കാരിയും, വാചാലത്വംകൊണ്ട് ഉദരപൂരണം ചെയ്യുന്നവനും ആയിരിക്കും.

ഒരുവൻെറ മോതിരവിരലിൻെറ അഗ്രഭാഗത്തായി ഒരു വളഞ്ഞ വരയുണ്ടായിരുന്നാൽ അവൻ ബുദ്ധിമാനും, ഒരുവേള അപകടത്തിൽ ചാടിയിരുന്നാൽ തന്നെയും ഏതുവിധമെങ്കിലും രക്ഷപെടുന്നതിന് പ്രാപ്തനും ആയിരിക്കും.

ഈ വിരലിൻെറ ചുവട്ടിലായി ചന്ദ്രക്കലയുടെ ആകൃതിയിലുള്ള ഒരു അടയാളമുണ്ടായിരുന്നാൽ അവൻ നിർഭാഗ്യവാനായിത്തീരും.

മോതിരവിരലിൻെറ മദ്ധ്യഭാഗത്തായി ഒരു കുരിശടയാളം ഉണ്ടെങ്കിൽ അവൻ അധികം ധനം വ്യയം ചെയ്യുന്നവനായിരിക്കും.

### ചെറുവിരൽ

ഈ വിരലിൻെറ അഗ്രഭാഗത്തുനിന്നും, ഒരു രേഖ ഉത്ഭവിച്ച് മദ്ധ്യഭാഗത്തെ മുട്ടിന്നുസമീപംവരെ ഏ

ത്തിയാൽ അയാൾ ഉൽകൃഷ്ടാശയമുള്ളവനും രസതന്ത്രത്തിലും, വൈദ്യവിദ്യയിലും സമർത്ഥനും ആയിരിക്കും.

ചെറുവിരലിന്റെ ചുവട്ടിൽ ഒരു + കുരിശടയാളം ഉണ്ടെങ്കിൽ അവൻ നിർധനനായും ഒരിക്കലും വിവാഹം ചെയ്യുന്നതിനു സാധിക്കാത്തവനായും തീരും.

ഈ വിരലിന്റെ അഗ്രഭാഗത്തുകൂടി രണ്ടോ മൂന്നോ വരകൾ കടന്നു പോകുന്നുണ്ടായിരുന്നാൽ അവൻ അറിയപ്പെടാത്ത രഹസ്യങ്ങൾ അറിയുന്നതിന് ഉത്സുകനായിരിക്കും.

പ്രസ്തുത വിരലിന്റെ അഗ്രഭാഗത്തെ മുട്ടിൽനിന്നും ഒരു രേഖ ഉത്ഭവിച്ച് രണ്ടാമത്തെ മുട്ടിനോടു യോജിച്ചാൽ അവൻ മഹാപ്രാസംഗികൻ എന്നുള്ള പേരിന് അർഹനായിഭവിക്കും.

ചെറുവിരലിന്റെ ചുവട്ടിൽനിന്നും ഒരു രേഖ ഉൽഭവിച്ച് രണ്ടാമത്തെ മുട്ടിനെ സ്പർശിച്ചശേഷം തിരിഞ്ഞു വീണ്ടും ചുവട്ടിൽത്തന്നെ വന്നെത്തുന്നുണ്ടായിരുന്നാൽ അവൻ ധനവാനാകയും, അവന്റെ സകല പ്രവൃത്തികളും വിജയത്തിൽ കലാശിക്കുകയും ചെയ്യും.

ഈ വിരലിന്റെ അഗ്രഭാഗത്തായി ഒരു കുരിശടയാളവും അതിനു സമീപം ഒരു തടിച്ച രേഖയുമുണ്ടെങ്കിൽ അവൻ അസത്യവാദി ആയിത്തീരും. പ്രസ്തുത സ്ഥാനത്ത് ഒരു നക്ഷത്രചിഹ്നമാണുള്ളതെങ്കിൽ, അവൻ വലിയ വാഗ്മി ആയിത്തീരും.

## പെരുവിരൽ (തള്ളവിരൽ)

ഈ വിരലിന്റെ ചുവട്ടിൽനിന്നും രണ്ടുമൂന്നു രേഖകൾ ഉത്ഭവിച്ച് അഗ്രഭാഗം വരെ ചെന്നുചേരുന്നു

ണ്ടെങ്കിൽ ആ ആളിൻെറ ഹൃദയം പ്രേമവികാരങ്ങളാൽ സമ്പൂർണ്ണമായിരിക്കും.

അഗ്രഭാഗത്തായി സർപ്പാകൃതിയിൽ ഒരു രേഖ ഉണ്ടായിരുന്നാൽ അയാൾ ധനവാനായിത്തീരും.

പെരുവിരലിൻെറ ചുവട്ടിൽനിന്നും ഒരു രേഖയുണ്ടായി മദ്ധ്യഭാഗത്തെ മുട്ടിന സമീപം ചെന്ന് വീണ്ടും തിരിഞ്ഞു ചുവട്ടിൽത്തന്നെ ചെന്നെത്തുന്നുണ്ടായിരുന്നാൽ അവൾ പലരുടേയും പ്രേമഭാജനമായിരിക്കും.

ഒരു സ്ത്രീയുടെ പെരുവിരലിൻെറ ചുവട്ടിലായി ഒരു നക്ഷത്രചിഹ്നമുണ്ടെങ്കിൽ അവൾ അതിരില്ലാത്ത ധനത്തിന് അവകാശിയായി ഭവിക്കും.

പെരുവിരലിൻെറ അഗ്രഭാഗത്തിന ചുററും തെളിഞ്ഞ ഒരു വരയുണ്ടെങ്കിൽ അവനെ തൂക്കിക്കൊല്ലുകയോ, അവൻ സ്വയം ആത്മഹത്യ ചെയ്യുകയോ, ചെയ്യും.

## വിരലുകളുടെ ദൈർഘ്യം

### 1. ചൂണ്ടുവിരൽ.

ഒരുവൻെറ ചൂണ്ടുവിരലിന മദ്ധ്യവിരലിനോളം നീളമുണ്ടായിരുന്നാൽ അവൻ അഹങ്കാരിയും സുഖാനുഭവങ്ങളിൽ അത്യാസക്തിയുള്ളവനും, തന്നെത്താൻ വിദ്വാനെന്നു ഭാവിക്കുന്നവനും ആയിരിക്കും. എന്നാൽ ഈ വിരലിന സാധാരണയിൽ കുറഞ്ഞ നീളമാണുള്ളതെങ്കിൽ, അവൻ ശാന്തനും ദയാലുവും ബുദ്ധിമാനും ആയിരിക്കും!

എല്ലാ വിരലുകളെപ്പോലെ ചൂണ്ടുവിരലും മൂന്നാ

യിട്ടാണല്ലൊ വിഭജിച്ചിരിക്കുന്നതു്. ഇതിൽ ഒന്നാമത്തെ (അഗ്ര) ഭാഗം മററുള്ളതിനേക്കാഠം നീളം കൂടിയതും അഗ്രം കൂർത്തതുമാണെങ്കിൽ, ആ ആറം ഒരു വൈദികനായോ, മതസംബന്ധമായ സംഗതികളെപ്പററി തക്കിക്കുന്നതിനും പഠിപ്പിക്കുന്നതിനും, സാമർത്ഥ്യമുള്ളവനായോ തീരും.

ഈ വിരലിൻെറ മദ്ധ്യഭാഗം ഇതരഭാഗങ്ങളെക്കാഠം നീളം കൂടിയതായിരുന്നാൽ അവൻ സ്വാഭിമാനിയും മററുള്ളവരുടെമേൽ സ്വാധികാരം സ്ഥാപിക്കുന്നതിനാശയുള്ളവനും ആയിരിക്കും.

മൂണ്ടുവിരലിനു മദ്ധ്യവിരലിനേക്കാഠം നീളം കൂട്ടതലുണ്ടായിരുന്നാൽ അവൻ കപടഭക്തനായിത്തീരും.

ഈ വിരലിൻെറ അഗ്രഭാഗം ചതുരിച്ചു് (ചട്ടിച്ചു്) ഇരുന്നാൽ, അവൻ പ്രകൃതിചിത്രങ്ങളെഴുതുന്നതിനു വാസനയുള്ളവനും, അന്യരെ വഞ്ചിക്കുന്നതിനു വിരുതുള്ളവനും ആയിരിക്കും.

പണമിടപെട്ട സംഗതിയിൽ ഇങ്ങനെയുള്ളവർ അശേഷം വിശ്വാസയോഗ്യരായിരിക്കുകയില്ല.

## 2. മദ്ധ്യവിരൽ

മദ്ധ്യവിരലിൻെറ അഗ്രഭാഗം കൂർത്തിരുന്നാൽ അവൻ മുൻകോപിയും, പരന്നിരുന്നാൽ അവൻ ഗൌരവഭാവമുള്ളവനും, ഇതു രണ്ടുമല്ലാതിരുന്നാൽ അവൻ ചിന്താശീലനും, കവിയും ആയിരിക്കും.

ഈ വിരൽ വളഞ്ഞിരുന്നാൽ അവൻ ഒരു കൊലപാതകനായിത്തീരും.

മദ്ധ്യവിരലിന്റെ അഗ്രഭാഗം ഇതരഭാഗത്തെക്കാൾ ദൈർഘ്യമുള്ളതായിരുന്നാൽ, അവൻ ജീവിതത്തിൽ വിരക്തി വന്നവനായിരിക്കും.

ഈ വിരലിന്റെ മദ്ധ്യഭാഗം മററു രണ്ടു ഭാഗങ്ങളെക്കാൾ വലിപ്പമായിരുന്നാൽ, വിവിധായുധങ്ങൾ കൊണ്ടു കൈകാര്യം ചെയ്യുന്ന ഒരൊന്നാന്തരം ശില്പി ആയിത്തീരും

മദ്ധ്യവിരലിന്റെ മദ്ധ്യഭാഗം ഇതരഭാഗങ്ങളെക്കാൾ ചെറുതും, തടിച്ചതും ആണെങ്കിൽ, അവൻ ഒരു കണക്കശാസ്ത്രജ്ഞനായിത്തീരും.

ഈ വിരലിന്റെ ചുവട്ടുഭാഗം നീളം കൂടിയതും, ഘനം കുറഞ്ഞതും ആയിരുന്നാൽ അവൻ അസൂയാലുവും നാരദവൃത്തിക്കാരനും ആയിരിക്കും.

3. മോതിരവിരൽ

ഈ വിരലിനു ചൂണ്ടുവിരലിനോളം ദൈർഘ്യമുണ്ടായിരുന്നാൽ അവൻ സകല കലകളിലും സമർത്ഥനും വിദ്വാനുമായി ഭവിക്കും.

ഈ വിരൽ മദ്ധ്യവിരലിനോളം വലിപ്പമുള്ളതായിരുന്നാൽ അവൻ, സംഗീതം, സാഹിത്യം ആദിയായ കലകളിൽ സമർത്ഥനായിരിക്കും.

മോതിരവിരൽ തടിച്ചുരുണ്ടതാണെങ്കിൽ അവൻ ഒരു കുശാഗ്ര ബുദ്ധിയായിരിക്കും.

ഈ വിരലിന്റെ അഗ്രഭാഗം മററു രണ്ടു ഭാഗങ്ങളെക്കാൾ പുഷ്ടിയുള്ളതാണെങ്കിൽ, അവൻ ശില്പിവേലയിൽ (കൊത്തുപണിയിൽ) സമർത്ഥനായിരിക്കും.

മദ്ധ്യഭാഗം പുഷ്ടിയുള്ളതാണെങ്കിൽ അവൻ വ്യവസായശീലനായിരിക്കും; ചുവടുഭാഗം വലിപ്പമുള്ളതാണെങ്കിൽ അവൻ ചിത്രമെഴുത്തുകാരനായിരിക്കും.

മോതിരവിരലിന്റെ അഗ്രഭാഗം തടിച്ച് ഉരുണ്ടിരുന്നാൽ അവൻ സൽക്കർമ്മങ്ങൾക്കായി ധാരാളം പണം ചെലവുചെയ്യുന്നവനായിത്തീരും. അവൻ ഒരു ധാർമ്മികനും, ബഹുജനപ്രീതിയെ സമാർജ്ജിക്കുന്നവനും ആയിരിക്കും.

### 4. ചെറുവിരൽ

ചെറുവിരലിനു മദ്ധ്യവിരലിന്റെ മൂന്നാമത്തെ മുട്ടുവരെ നീളമുണ്ടായിരുന്നാൽ അവൻ വിദ്വാനും കൂടതൽ അറിവു സമ്പാദിക്കുന്നതിന് ആഗ്രഹമുള്ളവനും ആയിരിക്കും. ഈ വിരൽ സാധാരണയിൽ കവിഞ്ഞു നീളമുള്ളതായിരുന്നാൽ അവൻ വഞ്ചകനും, കപടഭക്തനും ആകും. എന്നാൽ ഈ വിരൽ വളരെ ചെറുതായിരുന്നാൽ, അവൻ ഉത്സാഹശീലനായിരിക്കും.

ഈ വിരലിന്റെ അഗ്രഭാഗം കൂർത്തിരുന്നാൽ അവൻ രഹസ്യകാര്യങ്ങൾ ആരായുന്നതിനു ഉത്സുകനായിരിക്കും.

ഈ വിരലിന്റെ അഗ്രഭാഗം പരന്നിരുന്നാൽ അവൻ നൂതനവിദ്യകളെ കണ്ടുപിടിക്കുന്നതിനു സമർത്ഥനായിരിക്കും; ഉരുണ്ടിരുന്നാൽ അവൻ വലിയ വാഗ്മിയായിത്തീരും.

ചെറുവിരലിന്റെ അഗ്രഭാഗം നീളം കൂടിയതായിരുന്നാൽ അവൻ വിദ്വാനും, വലിയ പ്രാസംഗികനുമായിരിക്കും.

ഈ വിരലിൻെറ മദ്ധ്യഭാഗം ദൈർഘ്യമുള്ളതായിരുന്നാൽ, അവൻ കൃഷിത്തൊഴിൽ ചെയ്യുന്നവനും വ്യവസായപ്രിയനും ആയിരിക്കും.

ഈ വിരലിൻെറ ചുവട്ടുഭാഗം നീളം കൂടിയതായിരുന്നാൽ, അവൻ സമർത്ഥനും, വഞ്ചകനും കരളപറയുന്നതിന് ഉത്സുകനുമായിത്തീരും.

5. പെരുവിരൽ.

ഈ വിരലിൻെറ അഗ്രഭാഗം നീളം കൂടിയതായിരുന്നാൽ, അവൻ വളരെ സഹനശക്തിയുള്ളവനും, മഹൽക്കാര്യങ്ങൾ സാധിതമാക്കുന്നതിന്ന പ്രാപ്തിയുള്ളവനും, ആയി ഭവിക്കും. എന്നാൽ അഗ്രഭാഗം ഉരുണ്ടു തടിച്ചിരുന്നാൽ, മനഃശക്തിയില്ലാത്തവനും, സ്വന്തകാര്യത്തിന്ന മാത്രം ശ്രമിക്കുന്നവനും, അറിവു കൂടാതെ ആപത്തിൽ ചാടുന്നവനും ആയിരിക്കും.

പെരുവിരലിൻെറ അഗ്രഭാഗം നീളം കുറഞ്ഞും ഉരുണ്ടും ഇരുന്നാൽ അവൻ അസത്യവാദിയായും സ്നേഹിതന്മാരില്ലാത്തവനായും തീരും.

ഈ വിരലിൻെറ അഗ്രഭാഗം നീളം കൂടിയും ഉരുണ്ടുമിരുന്നാൽ, അവൻ ഒരു ന്യായവാദിയും ആർദ്രമനസ്കനും ആയിരിക്കും.

പെരുവിരലിൻെറ അഗ്രഭാഗം വലുതും, മദ്ധ്യഭാഗം ചെറുതുമായിരുന്നാൽ അവൻ വിവേചനാശക്തിയില്ലാത്തവനായിരിക്കും.

പെരുവിരലിൻെറ മദ്ധ്യഭാഗം അല്പം തടിച്ചു കിളുന്നിരുന്നാൽ, അവൻ മൃഗീയമായ ജീവിതം നയിക്കുന്നവനായിരിക്കും.

# അദ്ധ്യായം 2

## കൈപ്പത്തി-രേഖകളും അടയാളങ്ങളും

ഉള്ളംകൈയുടെ മദ്ധ്യഭാഗം, ഭാഗ്യരേഖ, ആരോഗ്യരേഖ, മൃത്യുരേഖ, ആയുർരേഖ എന്നിങ്ങനെയുള്ള നാലു തടിച്ച രേഖകളാൽ ഒരു ചതുരംപോലെ ചിലപ്പോൾ കാണപ്പെടാറുണ്ട്. ഈ ചതുരത്തിന്റെ ആകൃതിയും കിടപ്പും അനുസരിച്ച് ഭവിഷ്യൽ ഫലങ്ങൾ അറിയുന്നതിന് പ്രയാസമില്ല.

ഒരുവന്റെ കൈപ്പടത്തിന്മേലുള്ള ചതുരത്തിന്റെ ഇരുവശങ്ങളും വീതി കൂടിയതായിരുന്നാൽ അവൻ നന്ദിയുള്ളവനും വിശ്വസ്തനും ആയിരിക്കും.

എന്നാൽ ഇരുവശങ്ങളും വീതി കുറഞ്ഞിരുന്നാൽ അവൻ പക്ഷപാതിയും, അസത്യവാദിയും, അത്യാർത്തിയുള്ളവനും, ക്രൂരനും, ദുഷ്ടനുമായിരിക്കും.

ഈ ചതുരം വിസ്താരമുള്ളതാണെങ്കിൽ അവൻ തെററുചെയ്യാത്തവനായിരിക്കും.

കൈപ്പത്തിയിലെ ചതുരത്തിനുള്ളിൽ അനേകം ചെറുരേഖകളുണ്ടെങ്കിൽ അവൻ ഉത്സാഹശീലനായിരിക്കും

ഒരു നക്ഷത്ര * ചിഹ്നം ഈ ചതുരത്തിനുള്ളിൽ ഉണ്ടായിരുന്നാൽ അവൻ സത്യസന്ധനും, വിശ്വസ്തനും, സൗമ്യശീലനും ആയിരിക്കും.

ഈ ചതുരത്തിനകത്തു നിന്ന് ഒരു തടിച്ച രേഖ ഉത്ഭവിച്ച് കൈപ്പത്തിയുടെ ഇടത്തുഭാഗത്തേക്കു പോകുകയാണെങ്കിൽ അവന് ഒരു ധനവാനിൽനിന്നു വിലയേറിയ സഹായം ലഭിക്കും.

## കൈപ്പത്തിയിലെ ത്രികോണാകൃതി

ഈ മൂന്നു രേഖകൾ കൊണ്ടു കൈപ്പത്തിയിലുണ്ടാകുന്ന ത്രികോണത്തിന്റെ മൂന്നു മൂലകളും വേർപെടാതെ ശരിയായി യോജിച്ചിരിക്കയും, രേഖകൾ സ്പഷ്ടമായി തെളിഞ്ഞു കാണപ്പെടുകയും ചെയ്താൽ അവൻ സൗഭാഗ്യവാനായും, ആയുരാരോഗ്യ സമ്പന്നനായും, ധൈര്യവാനായും, ബുദ്ധിമാനായും ഭവിക്കും.

ഈ ത്രികോണത്തിന്റെ മുകളിലത്തെ കോൺ വേർപെട്ടിരിക്കുകയാണെങ്കിൽ അവൻ മൗനിയും സൗമ്യനുമായിരിക്കും.

മൂന്നു മൂലകളും വേർപെട്ടിരുന്നാൽ അവൻ കുശാഗ്രബുദ്ധിയായും, സമ്പാദ്യമൊന്നുമില്ലാത്തവനായും ഭവിക്കും.

ഈത്രികോണത്തിനകത്ത് അനേകം ചെറുരേഖകൾ രക്ത വർണ്ണത്തിൽ കാണപ്പെട്ടാൽ അവൻ മഹാഭാഗ്യവാനായിത്തീരും. കറുത്ത രേഖകളാണെങ്കിൽ അവൻ ദുഷ്ടനും, ക്രൂരനും, ജളനും ആയിരിക്കും.

ഒരു ചന്ദ്രക്കല ഈ ത്രികോണത്തിനുള്ളിലുണ്ടാ

യിരുന്നാൽ അവൻ നിർദ്ദയനും കലഹപ്രിയനും സ്വാർത്ഥതല്പരനും ആയിരിക്കും.

### നക്ഷത്ര * ചിഹ്നം

ഒരുവന്റെ മോതിരവിരലിന്റെ ചുവട്ടിൽ ഒരു നക്ഷത്രചിഹ്നം ഉണ്ടായിരുന്നാൽ അവൻ ധനവാനും സൌഭാഗ്യവാനും, സുഖജീവിതം നയിക്കുന്നവനും ആയിരിക്കും.

നക്ഷത്ര അടയാളം ചെറുവിരലിന്റെ ചുവട്ടിൽ ആയിരുന്നാൽ അവൻ ഒരു കൊലപാതകിയായിത്തീരും.



ഒരുവന്റെ കൈപ്പത്തിയുടെ മദ്ധ്യഭാഗത്തിൽ നക്ഷത്രചിഹ്നമുണ്ടായിരുന്നാൽ അവൻ അത്യദ്ധ്വാനം കൊണ്ട് ധനം സമ്പാദിക്കുന്നവനായിത്തീരും.

കൈപ്പത്തിയുടെ ചുവട്ടിൽ ഇടത്തോട്ടു മാറി നക്ഷത്രചിഹ്നമുള്ളവൻ കള്ളനായിത്തീരും.

ഈ നക്ഷത്രചിഹ്നം രണ്ടു കൈകളിലും ഒരേ സ്ഥാനത്തുള്ളവൻ കൊലപാതകിയായി ഭവിക്കും.

പെരുവിരലിന്റെ ചുവട്ടിൽ ഒരു നക്ഷത്രചിഹ്നമുള്ളവൻ കപടഭക്തനും, വേഷപ്രച്ഛന്നനായി സഞ്ചരിക്കുന്നതിനു വിരുതനുമായിരിക്കും.

ചൂണ്ടുവിരലിന്റെ ചുവട്ടിൽ നക്ഷത്ര അടയാളമുള്ളവൻ സ്ത്രീകൾ കാരണമായി നിരവധി ദുരിതങ്ങൾ അനുഭവിക്കും.

ഒരുവന്റെ മദ്ധ്യവിരലിന്റെ ചുവട്ടിലെ മുട്ടിനു സമീപമായി ഒരു നക്ഷത്ര ചിഹ്നമുണ്ടായിരുന്നാൽ അതു് അവന്റെ ദ്രവ്യനാശത്തെ സൂചിപ്പിക്കുന്നു.

മദ്ധ്യവിരലിൻെറ അഗ്രഭാഗത്തിൻെറ മുട്ടിനുസമീപം നക്ഷത്ര അടയാളമുണ്ടായിരുന്നാൽ അവൻ കൊലപാതകനായിത്തീരും.

പെരുവിരലിൻെറ ഏതെങ്കിലും മുട്ടിൽ നക്ഷത്ര ചിഹ്നമുണ്ടെങ്കിൽ അവൻെറ വിവാഹം അമംഗളമായി പര്യവസാനിക്കും.

## കൈപ്പത്തിയിലെ പൊട്ടുകൾ

കൈപ്പത്തിയിൽ വിവിധനിറത്തിലുള്ള പൊട്ടുകൾ കാണപ്പെടാറുണ്ട്. അവയിൽ കറുപ്പ്, നീലം, ചുവപ്പ്, റോസ്, ചാമ്പൽ എന്നീനിറങ്ങളുള്ളവയ്ക്കാണ് പ്രാധാന്യം കല്പിച്ചിരിക്കുന്നത്. എന്നാൽ ഈ പൊട്ടുകളുടെ നിറം (വെളുപ്പ് ഒഴിച്ച്) എന്തായിരുന്നാലും ശരി, അശുഭത്തെയാണ് അവ സൂചിപ്പിക്കുന്നത്. സാധാരണമായി ഈ ചെറിയ അടയാളങ്ങൾ കാണുന്നത് ഉള്ളംകൈയിലെ രേഖകളിന്മേലായിരിക്കും. അവ സൂചിപ്പിക്കുന്നത്, രോഗം, അരിഷ്ടത, മനോസ്വാസ്ഥ്യം, ദുഃഖം എന്നിവകളെയായിരിക്കും.

ഉള്ളംകൈയുടെ മദ്ധ്യരേഖയിൽ ഒരു വെളുത്ത പൊട്ടുണ്ടായിരുന്നാൽ അവൻ ഭ്രാന്തനായിത്തീരും.

ഉള്ളംകൈയ്യിൽ വിരലുകൾക്കടുത്ത ഭാഗത്തിൽ മഞ്ഞനിറത്തിലുള്ള ഒരടയാളമുണ്ടായിരുന്നാൽ അവന് ആരെങ്കിലും വിഷംകൊടുക്കും. ഈ പൊട്ട് രണ്ട് കൈകളിലുമുണ്ടെങ്കിൽ അവൻ വിഷംനിമിത്തം മരിക്കും. ഒരു കൈയ്യിലെ ഉള്ളൂ എങ്കിൽ രക്ഷപെടും.

വെളുത്തപൊട്ടുകൾ മിക്കവാറും ശുഭസൂചകങ്ങളാണ്. അതായത് ധനസമ്പാദനത്തേയും, സൌഭാഗ്യജീവിതത്തേയുമാണ് അവ കുറിക്കുന്നത്. കറുത്ത പൊട്ട് ദ്രവ്യനാശത്തെ കാണിക്കുന്നു.

ചൂണ്ടുവിരലിന്റെ ചുവട്ടിൽ ഒരു കറുത്തപൊട്ടുണ്ടായിരുന്നാൽ അവന് ഒരു വ്യഭിചാരനിമിത്തം ധനനാശവും മാനനാശവും ഉണ്ടാകും. ചൂണ്ടുവിരലിൽ കറുത്ത പൊട്ടുള്ളവന്റെ ധനം ഒരു വൈദികൻ മോഷ്ടിക്കും.

കറുത്ത പൊട്ട് മദ്ധ്യവിരലിലാണെങ്കിൽ അവന്റെ ധനം വേദവിപരീതികൾ അപഹരിക്കും.

മോതിരവിരലിലാണ് പ്രസ്തുത കറുത്തപൊട്ടെന്ന വരികിൽ, അവന്റെ സമ്പാദ്യം കൊള്ളക്കാർ കവർച്ചചെയ്യും.

ചെറുവിരലിൽ കറുത്ത പൊട്ടുണ്ടെങ്കിൽ അവന്റെ ആഭരണങ്ങൾ മോഷ്ടിക്കപ്പെടും.

## വൃത്തരേഖ. O

ഒരുവന്റെ കൈപ്പത്തിയുടെ മദ്ധ്യഭാഗത്തായി ഒരു വൃത്തം ഉണ്ടായിരുന്നാൽ അവൻ വെള്ളത്തിൽ മുങ്ങി മരിക്കും. ഈ വൃത്തം ഉള്ളംകൈയിൽ മറേറ ഭാഗത്തെങ്കിലുമാണെങ്കിൽ അവൻ ഭാഗ്യഹീനനായിരിക്കും.

ഉള്ളംകൈയ്യിലുള്ള തടിച്ച രേഖകളിന്മേൽ വൃത്താടയാളമുള്ളവൻ ഉന്മത്തനായിത്തീരും.

വൃത്താടയാളം കൈപ്പത്തിയുടെ ചരുവിനായിരുന്നാൽ അവൻ നയന സൂക്ഷ്മതയില്ലാത്തവനായിരിക്കും.

## ദ്വീപടയാളം

കൈപ്പത്തിയിലെ തടിച്ച രേഖകളിൽ ദ്വീപുകൾപോലെ അനേകം ചെറുരേഖകൾ ഉള്ളവൻ എല്ലാ സംഗതിയിലും വലിയ ഭ്രമമുള്ളവനും "എടുത്തുചാട്ട"ക്കാരനും പൊതുകാര്യാന്വേഷിയും ആയിരിക്കും.

പെരുവിരലിനു സമീപം ദ്വീപടയാളമുള്ളവൻ ഒരു വേശ്യയുടെ ചൊല്പടിക്ക് അമൎന്നു ജീവിതം നയിക്കുന്നവനും സ്വമനസ്സാലെ യാതൊന്നും പ്രവൎത്തിക്കാൻ ധൈൎയ്യമില്ലാത്തവനും ആയിരിക്കും.

ചൂണ്ടുവിരലിന്റെയും പെരുവിരലിന്റെയും മദ്ധ്യഭാഗത്തായി ദ്വീപിന്റെ അടയാളമുള്ളവൻ കൊലചെയ്യുന്നതിന് അന്യരാൽ പ്രേരിതനാകും.

പെരുവിരലിന്റെ സമീപത്ത് ദ്വീപടയാളമുണ്ടായിരുന്നാൽ അവൻ കള്ളനും കവൎച്ചക്കാരനും ആയി ഭവിക്കും.

കൈപ്പത്തിയുടെ ചുവട്ടിൽ ദ്വീപടയാളമുള്ളവൻ ചെറുപ്പകാലങ്ങളിൽ അനേകം അപകടങ്ങളെ തരണം ചെയ്തിട്ടുള്ളവനും, പരദ്രോഹിയുമായിരിക്കും.

## ത്രികോണാടയാളം

ഒരുവന്റെ മോതിരവിരലിന്റെ അടിഭാഗത്തായി ഒരു ത്രികോണാകൃതി ഉണ്ടെങ്കിൽ അവൻ സന്ധി ആലോചനകൾക്ക് മദ്ധ്യസ്ഥനായും ഗൃഹവഴക്കുകൾക്ക് ന്യായാധിപനായും സമൎത്ഥനായും ഭവിക്കും.

ത്രികോണാകൃതി ചെറുവിരലിന്റെ കീഴ്‌വശ

ത്തായിരുന്നാൽ അവൻ ഒരു മാന്ത്രികനായിരിക്കും. കൈപ്പത്തിയുടെ മദ്ധ്യഭാഗത്തായി ത്രികോണാകൃതി ഉണ്ടായിരുന്നാൽ അവൻ ചിത്രകാരനായിരിക്കും.

ഉള്ളംകൈയ്യുടെ ചുവട്ടിൽ ഇടത്തുവശത്തോട്ട് നീങ്ങി ഒരു ത്രികോണാകൃതി ഉണ്ടെങ്കിൽ അവൻ രാജ്യകാര്യാലോചനക്കാരനായിരിക്കും.

ത്രികോണാടയാളം മോതിരവിരലിൻെറ ചുവട്ടിൽ ആണെങ്കിൽ അവൻ ഒരു യുദ്ധനിപുണനായിരിക്കും. ഈ അടയാളം ചൂണ്ടുവിരലിൻെറ ചുവട്ടിലാണെങ്കിൽ അവൻ (അവൾ) അനന്യസാധാരണമായ പ്രേമത്തിന് ഇരിപ്പിടമായിരിക്കും.

അവൻ (അവൾ) രാജതുല്യമായ സൗഭാഗ്യം അനുഭവിക്കും.

## കുരിശടയാളം +

ഒരുവൻെറ മോതിരവിരലിൻെറ ചുവട്ടിലായി ഒരു കുരിശടയാളമുണ്ടായിരുന്നാൽ അവൻ വിവാഹശേഷം മഹാഭാഗ്യവാനായിത്തീരും.

ഈ അടയാളം ചെറുവിരലിൻെറ ചുവട്ടിലായിട്ടാണെങ്കിൽ അവൻ വേദവിപരീതിയായിരിക്കും.

ഉള്ളംകൈയ്യുടെ മദ്ധ്യഭാഗത്ത് ഒരു കുരിശടയാളമുണ്ടെങ്കിൽ അവൻ മൂഢനും, സുകുമാരകലകളിൽ അശേഷം താൽപര്യമില്ലാത്തവനുമായിത്തീരും. കൈപ്പത്തിയുടെ ഇടത്തുഭാഗത്തായി കുരിശടയാളമുള്ളവൻ കള്ളനായിത്തീരും.

കരിശാകൃതി മദ്ധ്യവിരലിന്റെ ചുവട്ടിലായിരുന്നാൽ അവൻ കലഹപ്രിയനായിരിക്കും.

പെരുവിരലിന്റെ ചുവട്ടിൽനിന്നും അൽപ്പം താഴെ ഒരു കരിശടയാളമുണ്ടായിരുന്നാൽ അവൻ അസത്യവാദിയായിരിക്കും.

ചൂണ്ടുവിരലിന്റെ ചുവട്ടിലായി ഒരു കരിശടയാളമുള്ളവന്റെ വിവാഹകാലവും ദാമ്പത്യജീവിതവും പരമാനന്ദപ്രദമായിരിക്കും.



# അദ്ധ്യായം 3

## സാമുദ്രികാശാസ്ത്രം

ഇതുവരെ പ്രസ്താവിച്ച സംഗതികളെല്ലാം പുരാതനകാലത്തും ആധുനികകാലത്തും യൂറോപ്പിലും മററു പാശ്ചാത്യ രാജ്യങ്ങളിലുള്ള ശാസ്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളവയുടെ സംഗ്രഹമാണ്.

ഇനിയും പൗരസ്ത്യ ശാസ്ത്രങ്ങളിലേക്ക കടന്നു നോക്കാം. ഇവയിൽ പറയുന്ന സംഗതികഠം വാസ്തവമായിട്ടുള്ളവയും വിശ്വാസയോഗ്യങ്ങളുമാണെന്നാണ പണ്ഡിതമതം.

## സാമുദ്രികാശാസ്ത്രപ്രകാരം

(സ്ത്രീയുടെ ഇടത്തെക്കയ്യും, പുരുഷന്റെ വലത്തെക്കൈയും നോക്കി ശുഭാശുഭവിചാരണ ചെയ്യണം.)

ആരുടെ ഉള്ളംകൈ നോക്കി ഭാഗ്യ നിർഭാഗ്യാവസ്ഥകളെ വിചിന്തനം ചെയ്യുന്നുവോ, അവന്റെ (അവളുടെ) ആയുസ്സിനെപ്പററിയുള്ള വിവരം ആദ്യമായി ഗ്രഹിക്കണം. ആയുസ്സില്ലാത്ത ആളാണെങ്കിൽ പിന്നീടുള്ള ലക്ഷണങ്ങഠം നോക്കേണ്ട ആവശ്യമില്ലല്ലൊ.

## ആയുർദൈർഘ്യം

ഒരുവൻെറ ചെറുവിരലിൻെറ ചുവട്ടിൽനിന്നും ഒരു രേഖ ഉത്ഭവിച്ച് മോതിരവിരലിൻെറ വലതുവശംവരെ ,ചെന്നെത്തുകയാണെങ്കിൽ അവൻ പത്തുവയസ്സുവരെ മാത്രമേ ജീവിച്ചിരിക്കയുള്ളു.

ഒരാളുടെ പെരുവിരലിൻെറ ചുവട്ടിൽനിന്നും, ഒരു നേർരേഖ ഉത്ഭവിച്ച് ആ വിരലിൻെറ അഗ്രഭാഗംവരെ ചെന്നെത്തുകയാണെങ്കിൽ അവൻ രാജാവോ രാജതുല്യനോ ആകയും അമ്പതിനും അറുപതിനും മദ്ധ്യേ മരിക്കുകയും ചെയ്യും.

കൈപ്പത്തിയിലെ ഉന്നതരേഖ (High Line) ചെറുവിരലിൻെറ ചുവട്ടിൽവരെ ചെന്നെത്തുകയാണെങ്കിൽ അവൻ വിദേശവാസിയും, ആയുർദൈർഘ്യമുള്ളവനുമായിരിക്കും.

ചെറുവിരലിൻെറ ചുവട്ടിൽനിന്നും ഒരു രേഖ ഉത്ഭവിച്ച് നടുവിരലിനോട് സമീപിച്ചാൽ അവൻ നൂറുവയസ്സുവരെ ഭാഗ്യവാനായി ജീവിച്ചിരിക്കും.

ആയുർരേഖ (Life Line) ചെറുവിരലിൻെറ ചുവട്ടിൽക്കൂടി കടന്നു മദ്ധ്യവിരലിനോട് സമീപിച്ചാൽ അവൻെറ ആയുസ്സ് 35-നും, 40-നും മദ്ധ്യേ ആയിരിക്കും.

ചെറുവിരലിൻെറ ചുവട്ടിൽനിന്നും ആയുർരേഖ ഉത്ഭവിച്ച് മോതിരവിരലിൻെറ വലത്തുവശംവരെ ചെന്നെത്തുന്നുണ്ടെങ്കിൽ, അവൻ ബലഹീനനും 30 വയസ്സുവരെ ജീവിച്ചിരിക്കുന്നവനും, പ്രസ്തുത രേഖ തടി

ച്ചതായിരുന്നാൽ 65 വയസ്സുവരെ ജീവിച്ചിരിക്കുന്നവനും ആയിരിക്കും.

ആയുർരേഖ, നീളം കുറഞ്ഞതും തടിച്ചതും ആണെങ്കിൽ അവൻ ലുബ്ധനും ആയുസ്സില്ലാത്തവനും ആയിരിക്കും.

ചെറുവിരലിൻെറ ചുവട്ടിൽകൂടി കടന്നുപോകുന്ന രേഖ മദ്ധ്യവിരലിൻെറയും മോതിരവിരലിൻെറയും ഇടയ്ക്ക് വന്നുചേരുകയാണെങ്കിൽ ആ ആൾ നൂറുവയസ്സുവരെ ജീവിച്ചിരിക്കും.

പെരുവിരലിൻെറ ചുവട്ടിൽകൂടി കടന്നുപോകുന്ന രേഖ നീളം കുറഞ്ഞതാണെങ്കിൽ അവൻ (അവൾ) അധികകാലം ജീവിച്ചിരിക്കയില്ല.

പെരുവിരലിൻെറ ചുവട്ടിലുള്ള രേഖകൾ തെളിഞ്ഞതും, വേർതിരിഞ്ഞു കിടക്കുന്നതുമാണെങ്കിൽ അവന് (അവൾക്ക്) ധാരാളം സന്താനങ്ങൾ ജനിക്കയും, ദീർഘായുസ്സുണ്ടായിരിക്കയും ചെയ്യും. ടി രേഖകൾ തെളിവില്ലാത്തതാണെങ്കിൽ അവന് (അവൾക്ക്) ജനിക്കുന്നതെല്ലാം പെൺകുട്ടികളായിരിക്കും.

ആയുർരേഖ ചെറുവിരലിൻെറ അടിവശത്തുകൂടി കടന്നു മദ്ധ്യവിരലിൻെറ അടിവശത്തെത്തിയാൽ അവൻ (അവൾ) 60 വയസ്സുവരെ ജീവിച്ചിരിക്കും.

ഈ രേഖ, ഇടയ്ക്കു വേർപെടാതെയും, മററു രേഖയിൽ കൂട്ടിമുട്ടാതെയും ചൂണ്ടുവിരലിൻെറ ചുവട്ടിൽ കൂടി കടന്നു പോകുന്നതായാൽ അവൻ (അവൾ) നൂറു വയസ്സുവരെ ജീവിച്ചിരിക്കും.

ചെറുവിരലിലെ നെടുകെയുള്ള രേഖകൾ നീള മുള്ളവയും എന്നാൽ ഇടയ്ക്കുവച്ചു വേർപെട്ടതും ആണെങ്കിൽ അവർ 20 വയസ്സിൽ അധികം ജീവിച്ചിരിക്കയില്ല.

ചെറുവിരലിന്റെ അടിഭാഗത്തുനിന്നും ഉത്ഭവിക്കുന്ന രേഖ മദ്ധ്യവിരലിന്റെ ചുവട്ടിൽ കൂടി ഒററയായി (ഇടയ്ക്കുമുറിയാതെ) കടന്നുപോകുന്നു എങ്കിൽ അവന്റെ (അവളുടെ) ആയുഷ്കാലം 80 സംവത്സരം ആയിരിക്കും.

ചെറുവിരലിന്റെ അടിവശത്തുള്ള രേഖ, വളയാതെയും മാഞ്ഞും തെളിഞ്ഞും ഇടയ്ക്കു വേർപെട്ടും കിടക്കുകയാണെങ്കിൽ അവൻ (അവൾ) 20 വയസ്സിൽ അധികം ജീവിച്ചിരിക്കയില്ല.

അല്പംപോലും വേർപെടാതെ ഒരു രേഖ ചെറുവിരലിന്റെ ചുവട്ടിൽനിന്നും ഉത്ഭവിച്ചു മോതിരവിരലിന്റെ അടിഭാഗത്തുവരെ എത്തിയാൽ അവൻ നാല്പതുവയസ്സുവരെ ജീവിച്ചിരിക്കും.

ചെറുവിരലിന്റെ ചുവട്ടിൽ കൂടി കടന്നുപോകുന്ന ആയുർരേഖ മദ്ധ്യവിരലിന്റെ അടിഭാഗത്തെയും, കടന്നുപോകുന്നതായിരുന്നാൽ അവൻ (അവൾ)നൂറു വയസ്സുവരെ ജീവിച്ചിരിക്കും. പ്രസ്തുത രേഖ ചൂണ്ടുവിരലിനെ സ്പർശിച്ചാൽ അവൻ ഒരു രാജാവായിത്തീരും.

ചെറുവിരലിന്റെ ചുവട്ടിൽ കൂടി കടന്നുപോകുന്ന രേഖ മദ്ധ്യവിരലിന്റെയും മോതിരവിരലിന്റെ

യും ഇടയ്ക്കുവരെ ചെന്ന ചേരുകയോ ചൂണ്ടുവിരലിനെ സ്പർശിക്കയോ ചെയ്യുന്നുണ്ടെങ്കിൽ അവൻ നൂറു വത്സരം ജീവിച്ചിരിക്കും.

ഈ രേഖ ഇടയ്ക്കുവച്ചു മുറിഞ്ഞുപോയിട്ടുണ്ടെങ്കിൽ അവൻ വൃക്ഷത്തിൽനിന്നു വീണു മരിക്കും.

ചെറുവിരലിന്റെ ചുവട്ടിൽനിന്നുത്ഭവിക്കുന്ന രേഖ ചൂണ്ടുവിരലിന്റെ അടിവശത്തെയും കവിഞ്ഞു കടന്നു പോകുന്നുണ്ടായിരുന്നാൽ അവൻ ആരോഗ്യത്തോടുകൂടി 120 വയസ്സുവരെ ജീവിച്ചിരിക്കും.

ആയുർരേഖ, വേർപെടാതെയും പല രേഖകളായി പിരിയാതെയും ചെറുവിരലിന്റെ അടിഭാഗത്തുകൂടി മദ്ധ്യവിരലിനെയും കടന്നുപോകുന്നുണ്ടായിരുന്നാൽ അവൻ 80 വയസ്സുവരെ ജീവിച്ചിരിക്കും.

ചെറുവിരലിന്റെയും മോതിരവിരലിന്റെയും ചുവട്ടിൽ കൂടി കടന്നുപോകുന്ന ഒരു രേഖയുണ്ടായിരുന്നാൽ അവൻ (അവൾ) നാല്പതോ അറുപതോ വയസ്സുവരെ ജീവിച്ചിരിക്കും.

ആയുർരേഖ മററു ചെറുരേഖകളാൽ ആവൃതമാകാതെയിരുന്നാൽ അവൻ അല്പായുസ്സുള്ളവനായിരിക്കും. എന്നാൽ ആയുർരേഖ മററനേകം രേഖകളാൽ സമ്മിശ്രമായിരുന്നാൽ അവൻ അപകട മരണംപ്രാപിക്കും.

## സൌഭാഗ്യരേഖ

ഒരുവന്റെ ഉള്ളംകൈയിൽ ഒരു മത്സ്യരേഖ ഉണ്ടായിരുന്നാൽ അവൻ ചെയ്യുന്ന പ്രവൃത്തികളെല്ലാം

വിജയത്തിൽ കലാശിക്കയും, ധനസമ്പാദനത്തിലും സന്താനസുഖത്തിലും അത്യുത്തമമായ ഒരു സ്ഥാനത്തെ പ്രാപിക്കയും സൌഭാഗ്യകരമായ ഒരു ജീവിതം തരണംചെയ്കയും ചെയ്യും.

ഒരുവൻെറ (ഒരുവളുടെ) കൈപ്പത്തിയിൽ, വെളിച്ചപ്പാടന്മാരുടെ വാളോ, എട്ടുകോണുള്ള ചക്രമോ ഉണ്ടെങ്കിൽ അവർ, ധനികളും സുഖികളും ആയിത്തീരും.

ഉള്ളംകൈയിൽ താമരപ്പൂവിൻെറ ആകൃതിയുള്ളവൻ രാജാവോ, രാജതുല്യനോ, ആകും. സ്ത്രീയാണെങ്കിൽ അവൾ ഒരു മഹാൻെറ ഭാര്യയാകും.

ഒരുവൻെറ കൈപ്പത്തിയിൽ വില്ല്, വാള്, എന്നിവയുടെ ആകൃതി ഉണ്ടായിരുന്നാൽ അവൻ വലിയ വീരപരാക്രമി ആയിത്തീരും.

കൈപ്പത്തിയിൽ എട്ടുകോണുള്ള ചക്രമുള്ളവൻ വലിയ ഭൂസ്വത്തിൻെറ അധിപനായി ഭവിക്കും.

വണ്ടിച്ചക്രത്തിൻെറ ആകൃതി ഉള്ളകൈയിലുള്ളവൻ, വിവിധ കലകളിൽ സമർത്ഥനും പൊതുജനസമ്മതനും, പണ്ഡിതനും ആയിരിക്കും.

ഒരുവൻെറ കൈയിൽ, വാളോ, കുന്തമോ, രഥമോ, ഉണ്ടെങ്കിൽ അവൻ രാജാവോ, രാജതുല്യനോ യോദ്ധാവോ ആയിത്തീരും.

ഉള്ളംകൈയിൽ കുടയോ, വൃത്തമോ, ഉണ്ടായിരുന്നാൽ അവൻ ചക്രവർത്തി പദവും, കുട മാത്രമേ ഉള്ളുവെങ്കിൽ രാജപദവും വൃത്തം മാത്രമേ ഉള്ളുവെങ്കിൽ മന്ത്രിപദവും പ്രാപിക്കും.

മല, തലയോട്ടി, നീർക്കുടം, കങ്കണം എന്നിവയുടെ ആകൃതി കൈപ്പത്തിയിലുള്ളവൻ രാജ്യകാര്യാലോചനക്കാരനായിരിക്കും.

ഉള്ളംകൈയിൽ സൂര്യന്റേയോ, ചന്ദ്രന്റേയും ആറുകോണുള്ള ചക്രത്തിന്റേയൊ, ത്രികോണത്തിന്റേയോ, നക്ഷത്രത്തിന്റേയോ, ആനയുടേയോ, കുതിരയുടേയോ, രഥത്തിന്റേയോ, ആകൃതി ഉണ്ടായിരുന്നാൽ അവർ ആയുഷ്കാലം മുഴുവൻ സൗഭാഗ്യമനുഭവിക്കും.

ഊർദ്ധ്വരേഖ ചെറുവിരലിന്റെ ചുവട്ടിൽവരെ എത്തുന്നതുണ്ടായിരുന്നാൽ അവൻ രാജപ്രതിനിധിയോ മതവിദ്വേഷിയോ ആയിത്തീരും.

പ്രസ്തുത രേഖ മദ്ധ്യവിരലിന്റെ അടുത്തുവരെ ചെന്നു ചേരുന്നതുണ്ടായിരുന്നാൽ അവൻ ധനവാനായും പുത്രപൌത്രാദികളെക്കണ്ട് ആനന്ദിക്കുന്നവനായും തീരും.

മോതിരവിരലിന്റെ സമീപംവരെ ഊർദ്ധ്വരേഖ ചെന്നെത്തുന്നതുണ്ടായിരുന്നാൽ അവൻ വ്യവസായശീലനും, കച്ചവടംകൊണ്ടും കൈത്തൊഴിൽകൊണ്ടും ധനം സമ്പാദിക്കുന്നവനും വലിയ ഗൃഹത്തിൽ താമസിക്കുന്നവനും സുഖദുഃഖസമ്മിശ്രമായ ജീവിതം നയിക്കുന്നവനും ആയിരിക്കും.

കൈപ്പത്തിയിൽ ഒട്ടനേകം രേഖകളുണ്ടായിരുന്നാൽ അവൻ അത്യധികം ദുരിതങ്ങൾ അനുഭവിക്കുന്നവനും രേഖകൾ വളരെ കുറവായിരുന്നാൽ അവൻ ദാരിദ്ര്യം അനുഭവിക്കുന്നവനും ആയിത്തീരും.

എണ്ണുവാൻ കഴിയാത്തവിധം അസംഖ്യം രേഖകൾ കൈപ്പത്തിയിലുള്ളവൻ മനഃക്ലേശങ്ങളനുഭവിക്കുന്നവനായിരിക്കും.

ഉള്ളംകൈയിലെ രേഖകൾ രക്തവർണ്ണത്തിലുള്ളതാണെങ്കിൽ അവൻ സൗഭാഗ്യവാനായും, കൃഷ്ണവർണ്ണത്തിലാണെങ്കിൽ അവൻ കൂലിപ്പണിക്കാരനായും ഭവിക്കും.

ഒരുവൻെറ ഉള്ളംകൈയിൽ, മിന്നൽ പിണരുകളുടേയോ, കടയുടേയോ ആകൃതിയുണ്ടായിരുന്നാൽ അവൻ ധനവാനും 80 വയസ്സിലധികം ജീവിച്ചിരിക്കുന്നവനും ആയിരിക്കും. ഈ രേഖകൾ ഒരു സ്ത്രീയുടെ കൈയിലായിരുന്നാൽ അവൾ ഒരു രാജാവിന്റെ അന്തഃപുരസ്ത്രീയായിത്തീരും.

ഉള്ളംകൈയിൽ, വില്ല്, അമ്പ്, താമര, പടിവാതൽ, എന്നിവയുടെ അടയാളമുണ്ടെങ്കിൽ അവൻ രാജ്യാവകാശിയോ വളരെ ഭൂസ്വത്തുക്കൾക്കുടമസ്ഥനോ ആയി 80 സംവത്സരം ജീവിച്ചിരിക്കും.

ഒരുവൻെറ ചെറുവിരലിൻെറ അടിഭാഗത്തുള്ള തെളിഞ്ഞ രേഖകളുടെ എണ്ണം അനുസരിച്ച് അവന് ഭാര്യമാരുണ്ടായിരിക്കും—അഥവാ—അവൻ അത്രയും പ്രാവശ്യം വിവാഹം ചെയ്യും.

കൈപ്പത്തിയുടെ ചുവട്ടിൽ നിന്നുത്ഭവിക്കുന്ന ഊർദ്ധ്വരേഖ മദ്ധ്യവിരലിനു സമീപിച്ചാൽ അവൻ രാജാവോ രാജതുല്യനോ ആകും.

ഉള്ളംകൈയിൽ മത്സ്യത്തിൻെറ വാലുപോലെ

ഒരു രേഖയുണ്ടെങ്കിൽ അവൻ വിദ്വാനായും ധനവാനായും പുത്രികന്മാരുടെ ധനത്തിന് അവകാശിയായും ഭവിക്കും.

കൈപ്പത്തിയിൽ ദ്വീപിന്റെയോ മത്സ്യത്തിന്റെയോ ആകൃതി ഉള്ളവൻ പണ്ഡിതനും ധനികനും ആയിത്തീരും.

കൈയിൽ ഒരു മുദ്ര ഉള്ളവൻ രാജതുല്യനായും രണ്ടു മുദ്രകളുള്ളവൻ പൊതുജന സമ്മതനായും രണ്ടിലധികമുള്ളവൻ അനേകം കുട്ടികളുടെ ജനകനായും ഭവിക്കും.

## വിവിധ രേഖകൾ

ഒരുവന്റെ ചൂണ്ടുവിരലിന്റെ ചുവട്ടിൽ അനേകം ചെറിയ രേഖകൾ അന്യോന്യ ബന്ധമില്ലാതിരുന്നാൽ, അവനെ, തേൾ, എലി, പൂച്ച, പാമ്പ് എന്നീ വിഷജന്തുക്കൾ ദംശിക്കും.

ഉള്ളംകൈയിലെ രേഖകൾ തടിച്ചതും നീളംകൂടിയതുമാണെങ്കിൽ അവൻ ചെയ്യുന്ന പ്രവൃത്തികളെല്ലാം വിജയത്തിൽ കലാശിക്കയും, അവന് അഭിവൃദ്ധി ഉണ്ടാകയും ചെയ്യും.

ഒരുവന്റെ ചെറുവിരലിന്റെ താഴെ കൈപ്പത്തിയുടെ ചരുവിൽ (മുക്കാൽ ഇഞ്ചോളം ഭാഗത്ത്) എത്ര തെളിഞ്ഞരേഖകളുണ്ടോ, അത്രയുംപ്രാവശ്യം അവൻവിവാഹംകഴിക്കുമെന്നുപ്രസിദ്ധ ഹസ്തരേഖാശാസ്ത്രജ്ഞനായിരുന്ന ഡാനിവസിയും പ്രസ്താവിക്കുന്നു. ചെറുവിരലിന്റെ ചുവട്ടിൽ ചരിവിലുള്ള രേഖകൾക്ക്

വിവാഹരേഖ എന്നും അവയുടെ അടിവശത്തുള്ള രേഖകൾക്ക് സന്താനരേഖ എന്നും പേർ.

സന്താനരേഖകൾ ഇരട്ടയായിരുന്നാൽ പുത്രികളും ഒററയായിട്ട് (വേർപെടാതെ) ഇരുന്നാൽ പുത്രന്മാരും ജനിക്കും.

ഉള്ളംകൈയിൽ തങ്കവർണ്ണത്തിലുള്ള രേഖകൾ ഉണ്ടായിരുന്നാൽ അവൻ ധനവാനായും കറുത്തവർണ്ണത്തിലുള്ള രേഖകളുണ്ടായിരുന്നാൽ അവൻ മഹാനായും തീരും. കൈപ്പത്തിയിൽ വിശറി, താമര, വണ്ടിച്ചക്രം എന്നിവയുടെ രേഖകളുണ്ടായിരുന്നാൽ അവൻ ധാരാളം ഭൂസ്വത്തിന് അവകാശിയായിത്തീരും.

ചെറുവിരലിന്റെ ചുവട്ടിലുള്ള പ്രഥമരേഖകൾക്ക് വിജ്ഞാനരേഖകൾ എന്നും, ചെറുവിരലിന്റെ ചുവട്ടിൽ നിന്നാരംഭിച്ച് മദ്ധ്യവിരലിനടുത്തുവരെ ചെന്നുചേരുന്ന രേഖയ്ക്ക് ആയുർരേഖ എന്നും പേർ.

കൈവിരൽ അടുത്തിരുന്നാൽ ധനവാനായും അകന്നിരുന്നാൽ അവൻ സമ്പാദ്യമില്ലാത്തവനായും തീരും.

ഉള്ളംകൈയിൽ കലപ്പയുടേയോ മത്സ്യത്തിന്റെയോ ആകൃതിയുണ്ടായിരുന്നാൽ അവൻ ബലിപീഠത്തിൽ കർമ്മം ചെയ്യുന്നവനായിരിക്കും.

കൈപ്പത്തിയിൽ മിന്നൽപിണരുകൾ ഉള്ളവൻ ധനവാനായിത്തീരും.

ആന, കട, അമ്പാരി, ഇവയെല്ലാമോ, ഏതെങ്കിലുമൊന്നോ കൈപ്പത്തിയിലുണ്ടെങ്കിൽ അവൻ രാജാവോ, രാജതുല്യനോ ആകും.

നീഷ്ടം, കൊടിമരം, എന്നിവയുടെ രേഖയുള്ള വൻ ജന്മിയായിത്തീരും.

കൈപ്പത്തിയിൽ വണ്ടിച്ചക്രം, വാൾ, വില്ല്, പല്ല്, എന്നിവയുടെ അടയാളമുണ്ടായിരുന്നാൽ അവൻ മഹാപ്രബലവായും, ത്രികോണാകൃതിയുള്ളവൻ ഉൽകൃഷ്ട മാനസനായും ഭവിക്കും.

## സ്ത്രീകളെ സംബന്ധിച്ചവ

(സ്ത്രീയുടെ ഇടത്തുകൈനോക്കി ശുഭാശുഭ വിചാരണ ചെയ്യണം.)

ഒരു സ്ത്രീയുടെ കൈപ്പത്തി ചെറുതും ഭംഗിയുള്ളതും ചുവപ്പുനിറത്തോടുകൂടിയതും വീതിയുള്ള രേഖകളോടുകൂടിയതുമാണെങ്കിൽ അവൾ മഹാഭാഗ്യവതിയായിത്തീരും.

കൈപ്പത്തിയിൽ അനേകം രേഖകൾ ഉണ്ടായിരുന്നാൽ അവൾ വിധവയായിത്തീരും.

കൈപ്പത്തിയിൽ താമരപ്പൂവിന്റെ രേഖയുള്ളവൾ രാജ്ഞി ആയിത്തീരും. അവളുടെ പുത്രന്മാർ രാജാക്കന്മാരോ യുദ്ധവീരന്മാരോ ആയിരിക്കും.

കുടയുടേയൊ. അമ്പാരിയുടേയൊ,ആകൃതി കൈപ്പത്തിയിലുള്ളവൾ രാജമാതാവോ, രാജകുടുംബത്തിൽ ധാത്രിയോ ആയിവരും.

ഉള്ളംകൈയിൽ ഏതെങ്കിലും ധാന്യങ്ങളുടെ അടയാളമുണ്ടായിരുന്നാൽ അവൾ ഒരു കൃഷീവലന്റെ പത്നിയായിത്തീരും.

ചെറുവിരലിന്റെ ചുവട്ടിൽനിന്നും ഒരു രേഖ ഉത്ഭവിച്ചു പെരുവിരലിന്റെ ചുവട്ടിൽവരെ ചെന്നുചേരുന്നുണ്ടെങ്കിൽ അവർ ദുഷ്ടയും ഭർത്താവിന്റെ ഘാതകിയും ആയി ഭവിക്കും. അവർക്കാഗ്രഹം അവിവാഹിതജീവിതമായിരിക്കും.

കൈപ്പത്തിയിൽ വാൾ, ഗദ, മുതലായവയുടെ ആകൃതി ഉള്ളവർ കീർത്തിയുള്ളവളായിത്തീരും.

ഉള്ളംകൈയിൽ ആന, കുതിര, അമ്പ്, ദീപ്, കൊടിമരം, കുന്ത്, മാല, കർണ്ണാഭരണങ്ങൾ, കുട, മത്സ്യം, എന്നിവയിൽ ഏതിന്റെയെങ്കിലുമോ, എല്ലാററിന്റെയുമോ ആകൃതി ഉണ്ടായിരുന്നാൽ, അവർ ജിതേന്ദ്രിയന്മാരായ യോഗീന്ദ്രന്മാരേപ്പോലും വശീകരിക്കത്തക്ക "തന്റേട"മുള്ളവളായിരിക്കും. രാജാക്കന്മാരും, മഹാപ്രഭുക്കളും, സൈന്യനാഥന്മാരും അവളുടെ ചൊൽക്കീഴിൽ ഉണ്ടായിരിക്കും.

പെരുവിരലിന്റെ കീഴിൽ അനേകം ചെറുരേഖകൾ വിതറികിടക്കുന്നുണ്ടായിരുന്നാൽ അവർ പാതിവ്രത്യമുള്ളവളായിരിക്കും.

കൈപ്പത്തിയിൽ വണ്ടിച്ചക്രത്തിന്റെ രേഖ ഉണ്ടായിരുന്നാൽ അവർ രാജവംശത്തിലുള്ള ഒരാളെ ഭർത്താവായി വരിക്കും.

കൈപ്പത്തിയിലെ രേഖകൾ തെളിഞ്ഞതും തങ്കനിറമുള്ളതും വീതി കൂടിയതുമാണെങ്കിൽ അവർക്ക് അധികം വിദൂരമല്ലാത്ത ഭാവിയിൽ സൗഭാഗ്യമനുഭവിക്കാം.

ഉള്ളംകൈയിൽ ആന, കുതിര, തുലാസ്, കാള എന്നിവയുടേയോ, ഇവയിൽ ഏതെങ്കിലുമൊന്നിന്റെയോ രേഖ ഉള്ളവൾ കച്ചവടക്കാരന്റെ ഭാര്യ ആയിത്തീരും.

വലിയ കെട്ടിടത്തിന്റെ ആകൃതി കൈപ്പത്തിയിലുള്ളവളുടെ ഭർത്താവ് സന്ന്യാസിയായോ, പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നതിന് ആഗ്രഹമുള്ളവനായോ, തീർത്ഥയാത്രക്കാരനായോ ഭവിക്കും.

മുയലിന്റെ രൂപം കൈപ്പത്തിയിലുള്ളവൾ വ്യവസായപ്രിയന്റേയോ, കൈത്തൊഴിലുകാരന്റേയോ ഭാര്യയായിത്തീരും.



കുറുക്കൻ, തവള, കടവാ, പാമ്പ്, കഴുത, ഒട്ടകം എന്നിവയുടെ രൂപം കൈപ്പത്തിയിലുള്ളവൾ സ്വഭർത്താവിന്റെ നാശകാരിണിയും കുലടയും ആയിരിക്കും.

നഖങ്ങൾ ചെമ്പുനിറത്തിലുള്ളവളുടെ സന്താനങ്ങൾ ദീർഘായുസ്സുള്ളവരായിരിക്കും.

കൈപ്പത്തിയുടെ ചുവട്ടിൽനിന്നുത്ഭവിച്ചു മദ്ധ്യവിരലിനു സമീപംവരെ ചെന്നുചേരുന്ന രേഖയ്ക്കു് സാമുദ്രികശാസ്ത്രജ്ഞന്മാർ ഊർദ്ധ്വരേഖ എന്നുപറയുന്നു.

ഒരു സ്ത്രീയുടെ കൈയിൽ ഊർദ്ധ്വരേഖ ഉണ്ടായിരുന്നാൽ അവൾ ഒരുനാളും വൈധവ്യദുഃഖം അനുഭവിക്കയില്ല. അവൾക്കു് പുത്രപൌത്രാദികളെ കണ്ടാനന്ദിക്കുന്നതിനുള്ള ഭാഗ്യമുണ്ടായിരിക്കും.

കൈപ്പത്തിയിൽ ഊർദ്ധ്വരേഖയുള്ളവർ പുരുഷനായാലും ശരി, സ്ത്രീയായാലും ശരി, സൌഭാഗ്യമനുഭവിക്കും.

# അദ്ധ്യായം 4

## ചില പ്രത്യേക രേഖകൾ

ഒരുവന്റെ ചെറുവിരലിന്റെ മദ്ധ്യത്തിൽ കൂടി നെട്ടുകെ ഒരു രേഖ ഉണ്ടായിരിക്കുകയും വിരലിന്റെ അഗ്രഭാഗത്തോടടുത്ത് അത് മാഞ്ഞുപോകുകയും ചെയ്താൽ അവന്റെ ആയുസ്സ് ഹ്രസ്വമായിരിക്കും.

പെരുവിരലിന്റെ ചുവട്ടിലുള്ള തെളിഞ്ഞ രേഖകളുടെ എണ്ണം അനുസരിച്ച് ഒരുവന് സഹോദരങ്ങൾ ഉണ്ടായിരിക്കും. രേഖകൾ മാഞ്ഞതോ കറുത്തതോ ആണെങ്കിൽ അത്രയും സഹോദരങ്ങൾ മരിച്ചുപോയതായി വിചാരിക്കണം.

പെരുവിരലിന്റെ മദ്ധ്യത്തിലായി ദ്വീപിന്റെ അടയാളമുണ്ടെങ്കിൽ അവൻ ധനവാനും ഭാഗ്യവാനും വിദ്വാനും ആയിത്തീരും.

പെരുവിരലിന്റെ മദ്ധ്യത്തിൽ ഒരു വൃത്തമുണ്ടായിരുന്നാൽ അവൻ ഭാഗ്യവാനായിത്തീരും.

മദ്ധ്യവിരലിന്റെയോ, ചൂണ്ടുവിരലിന്റെയോ ചുവട്ടിലായി ദ്വീപിന്റെ ഒരു അടയാളമുണ്ടായിരുന്നാൽ അവൻ ധനവാനായും സൗഭാഗ്യവാനായും ധാരാളം സന്താനങ്ങളുള്ളവനായും ഭവിക്കും.

പെരുവിരലിൻെറ നെടുകെ ഒരു തെളിഞ്ഞ രേഖയുണ്ടായിരുന്നാൽ അവൻ രാജാവായോ, സൈന്യാധിപനായോ, ആജ്ഞാശക്തിയുള്ളവനായോ തീരും.

ചെറുവിരലിൻെറ ചുവട്ടിലായി അനേകം ചെറുരേഖകൾ ഉണ്ടായിരുന്നാൽ അവന് അനേകം ബഹുമതികൾ ലഭിക്കും. എന്നാൽ അവൻ പൊതുസമ്മതനായിരിക്കുകയില്ല.

പെരുവിരലിൻെറ ചുവട്ടിലായി ചെമ്പുനിറത്തിലുള്ള ചെറിയ ഒരു പൊട്ട് ഉണ്ടെങ്കിൽ അവൻ രാജതുല്യമായ സൗഭാഗ്യമനുഭവിക്കും.

കൈവിരലുകൾ അധികം അകലാതിരുന്നാൽ അവൻ ധനവാനും സുഖിയുമായിത്തീരും,

മദ്ധ്യവിരലിൻെറ മദ്ധ്യഭാഗത്തായി ദ്വീപിൻെറ ഒരു അടയാളമുണ്ടെങ്കിൽ അവൻ പരദ്രവ്യത്തിനവകാശിയായിത്തീരും.

പെരുവിരലിൽ താമരയുടേയോ വണ്ടിച്ചക്രത്തിൻെറയോ അടയാളമുള്ളവൻ പൂർവ്വികന്മാർ ആർജ്ജിച്ച സ്വത്തിന് അവകാശിയായിത്തീരും.

ചൂണ്ടുവിരലിൽ ഏതെങ്കിലും ഒരു പ്രത്യേക അടയാളമുള്ളവൻ വരവിലധികം ചെലവഴിക്കുന്നവനായിരിക്കും.

മോതിരവിരലിന്മേൽ ചക്രത്തിൻെറ (എട്ടുകോണുള്ളതോ ആറുകോണുള്ളതോ വണ്ടിച്ചക്രം പോലെയുള്ളതോ) ആകൃതിയുണ്ടെങ്കിൽ അവൻ സ്നേഹിതന്മാരിൽനിന്നു പണം അപഹരിക്കുന്നവനായിത്തീരും.

ചെറുവിരലിന്റെ ചുവട്ടിലായി വണ്ടിച്ചക്രത്തിന്റെ ആകൃതി ഉണ്ടെങ്കിൽ അവൻ കച്ചവടംകൊണ്ടും ചായവേലകൾ ചെയ്തും ധനം സമ്പാദിക്കും.

ഒരു സ്ത്രീയുടെ ഏതെങ്കിലും വിരലിൽ ഒരു വൃത്ത അടയാളം ● ഉണ്ടെങ്കിൽ അവൾ തന്റേടമുള്ളവളും കോപിഷ്ഠയും ക്രൂരയും ആയിരിക്കും. എന്നാൽ ഈ വൃത്തരേഖ പുരുഷന്റെ കൈവിരലിലാണെങ്കിൽ അവൻ വീരനും സൽസ്വഭാവിയും ആയിത്തീരും.

പെരുവിരലിൽ മിന്നൽ പിണരുകളുടേയോ താമരയുടേയൊ രേഖയുണ്ടെങ്കിൽ അവൻ രാജതുല്യനായിത്തീരും.



വിശറിയുടേയോ, വണ്ടിച്ചക്രത്തിന്റെയോ ആകൃതി കൈപ്പത്തിയിലുള്ളവൻ കോടീശ്വരനായി ഭവിക്കും.

ഒരു സ്ത്രീയുടെ മോതിരവിരലിൽ ഉള്ള രേഖകൾ എല്ലാം വളരെ ചെറുതായിരുന്നാൽ അവൾ കലഹപ്രിയയായും മദ്ധ്യവിരലിലെ രേഖകൾ ചെറുതായിരുന്നാൽ അവൾ ലുബ്ധയായും ചൂണ്ടുവിരലിലെ രേഖകൾ ചെറുതായിരുന്നാൽ അവൾ വിധവയായും തീരും.

ചെറുവിരലിലെ രേഖകൾ വേർപെട്ടതാണെങ്കിൽ അവൾ വിധവയായിത്തീരും.

## ചില അസാധാരണ വിവരങ്ങൾ

വിരലിന്റെ അഗ്രഭാഗങ്ങളിൽ വളരെ തെളിഞ്ഞരേഖകൾ ഉണ്ടെങ്കിൽ അവൻ വെള്ളത്തിൽ വീണു അപകടമരണം പ്രാപിക്കും.

ആയുർരേഖ രണ്ടായിട്ടു പിരിഞ്ഞു കിടക്കുകയാണെങ്കിൽ അവന് ആയുധങ്ങൾ കൊണ്ടുമുറിവേല്ക്കും

ഒരുവൻെറ കൈപ്പത്തി നീളം കൂടിയതും, വിരലുകൾ വണ്ണം കൂടിയതുമാണെങ്കിൽ അവൻ മഠയനും അലസനും ആയിത്തീരും.

കൈപ്പത്തി നീളം കൂടിയതും വിരലുകൾ വണ്ണം കുറഞ്ഞതും മാർദ്ദവമില്ലാത്തതും ആണെങ്കിൽ അവൻ സ്വഭാവസ്ഥിരതയില്ലാത്തവനും വഞ്ചകനും ആയിരിക്കും.

കൈപ്പത്തി ചെറുതും, തടിച്ചതും, കാഴ്ച്ചയ്ക്കു ഭംഗിയില്ലാത്തതുമാണെങ്കിൽ അവൻ ചതിയനും, ദുഷ്ടനും, ആർദ്രതയില്ലാത്തവനും ആയിത്തീരും.

വലിപ്പമുള്ള കൈപ്പത്തിയുള്ളവൻ സ്വാതന്ത്ര്യേഷ്ടവും, സന്മാർഗ്ഗിയും, സമർത്ഥനും, വിവേചനാശക്തിയും കൃതജ്ഞതയുമുള്ളവനും ആയിരിക്കും.

സാധാരണയിൽ ചെറിയ കൈപ്പത്തിയുള്ളവൻ നല്ല വാശിയും, പരദൂഷണം ചെയ്യുന്നവനും ആയിത്തീരും.

കൈപ്പത്തി ബലമായി നിവർത്തുപിടിച്ചാൽ വിരലുകൾ നല്ലപോലെ അടുത്തുചേർന്നിരിക്കുന്നെങ്കിൽ അവൻ ലുബ്ധനും വിരലുകൾ പുറകോട്ടു വളഞ്ഞിരുന്നാൽ അവൻ സ്ഥിരതയില്ലാത്തവനും, വിരലുകൾ ചാഞ്ഞും ചരിഞ്ഞും ഇരുന്നാൽ പരദ്രോഹിയും, അകന്നിരുന്നാൽ ധർമ്മിഷ്ഠനും ആയിരിക്കും.

വീതികൂടിയ നഖമുള്ളവൻ ഭീരുവും, സൗമ്യനും ആയിരിക്കും.

അധികം നീളംകൂടിയ നഖമുള്ളവൻ രോഗിയായിത്തീരും,

വെളുത്ത നഖങ്ങളിൽ കറുത്ത പൊട്ട് ഉണ്ടെങ്കിൽ അവൻ ദീർഘായുഷ്മാനായിരിക്കയില്ല.

നഖങ്ങളുടെ അഗ്രഭാഗം കറുത്തിരുന്നാൽ അവൻ കർഷകനായിത്തീരും.

വീതികുറഞ്ഞ നഖമുള്ളവൻ അയൽദ്രോഹി ആയിരിക്കും.

ഉരുണ്ടതും ചെറിയതുമായ നഖമുള്ളവൻ കോപിഷ്ഠനും ആരേയുംസ്നേഹിക്കാത്തവനും ആയിരിക്കും.

ഒരുവൻെറ നഖങ്ങളുടെ അഗ്രഭാഗം വളഞ്ഞിരുന്നാൽ അവൻ ഭീരുവും, അഹങ്കാരിയുംആയിരിക്കും.

കട്ടികുറഞ്ഞ നഖമുള്ളവൻ ഹൃദയനൈർമ്മല്യമുള്ളവനും സൗമ്യനും മടിയനും ആയിരിക്കും.

# അദ്ധ്യായം 5

## ലക്ഷണ ശാസ്ത്രം

### ധനവാന്മാരുടെ ലക്ഷണങ്ങൾ

ഒരുവന്റെ ഉള്ളം കൈയുടെ മദ്ധ്യഭാഗം ഉയർന്നിരിക്കയും അവിടെ കൂടി കൈപ്പത്തിയുടെ ചുവട്ടിലേയ്ക്കു് ഒരു രേഖ ചെന്നുചേരുകയും ചെയ്യുന്നുണ്ടായിരുന്നാൽ അവൻ ധനവാനായിത്തീരും.

കൈപ്പത്തിയുടെ മദ്ധ്യഭാഗം കിളന്നിരിക്കയും രണ്ടു തെളിഞ്ഞ രേഖകൾ അവിടെക്കൂടി കടന്നുപോകയും ചെയ്താൽ അവൻ ധനവാനായിത്തീരും.

ഉള്ളംകൈയുടെ ഇടത്തുവശം ഉയർന്നിരുന്നാൽ അവൻ വ്യവസായങ്ങൾകൊണ്ടു് ധനം സമ്പാദിക്കും.

കൈപ്പത്തിയിൽ അനേകം രേഖകൾ നെടുകെയും കുറുകെയും ഉണ്ടായി കളംകളമായിത്തീരുകയാണെങ്കിൽ അവൻ പരദ്രവ്യം കൊണ്ടു് ധനവാനായിത്തീരും. അവനു് ഭൂസമ്പത്തുക്കൾ ധാരാളമുണ്ടായിരിക്കും.

മദ്ധ്യവിരലിന്റെ ചുവട്ടിൽനിന്നു് ഒരു രേഖ ഉത്ഭവിച്ചു പെരുവിരലിനു് അടിവശം വരെ ചെന്നെത്തുന്നുണ്ടായിരുന്നാൽ അവൻ പെട്ടെന്നു ധനവാനാകും.

മോതിരവിരലിന്റെ ചുവട്ടിലായി ഒരു നക്ഷത്ര ചിഹ്നമോ, കരിശടയാളമോ, ഉണ്ടായിരുന്നാൽ വിവാഹശേഷം അവൻ ധനവാനായിത്തീരും.

## ദുർബുദ്ധികളുടെ ലക്ഷണങ്ങൾ

പെരുവിരലിന്റെ അടിഭാഗം ഉയർന്നിരിക്കയും വിരലുകൾക്ക് സാധാരണയിൽ കവിഞ്ഞ നീളമുണ്ടായിരിക്കയും പെരുവിരൽ വളരെ ചെറുതായിരിക്കയും ചെയ്താൽ അവൻ ധനവാനായിത്തീരും.

മദ്ധ്യവിരലിന് നീളം വളരെ കൂടുതലും, ഉള്ളം കൈയുടെ ചുവട്ടിലായി ഒരു കരിശടയാളവുമുണ്ടായിരുന്നാൽ അവൻ അസൂയയുള്ളവനായിരിക്കും.

ഉള്ളംകൈയുടെ മദ്ധ്യഭാഗത്തായി ഒരു ത്രികോണാകൃതിയുണ്ടെങ്കിൽ അവൻ കള്ളനായിത്തീരും.

## രോഗം വരുന്നതിന്റെ ലക്ഷണങ്ങൾ

മോതിര വിരലിന്റെ ഏതെങ്കിലും മുട്ടിൽ കറുത്തരേഖ കാണപ്പെട്ടാൽ അവനു പനിയുണ്ടാകും.

ഉള്ളംകൈയുടെ മദ്ധ്യത്തിലായി മഞ്ഞ രേഖയും, മോതിരവിരലിന്റെ ചുവട്ടിലായി ഒരു നക്ഷത്ര ചിഹ്നവും ഉണ്ടായിരുന്നാൽ അവൻ നേത്രരോഗി ആയിത്തീരും.

നഖങ്ങൾ ബലമില്ലാതെ ഉരുണ്ടതും അഗ്രം വളഞ്ഞതുമായിരുന്നാൽ അവൻ ക്ഷയരോഗിയായിരിക്കും

## വിവിധ തൊഴിൽക്കാരുടെ ലക്ഷണങ്ങൾ

മോതിരവിരലിന്റെ അടിഭാഗം കിളർന്നിരുന്നാൽ അവൻ ഒരു കവിയായിത്തീരും.

ചെറുവിരലിൻെറയും പെരുവിരലിൻെറയും ചുവട്ട് ഉയൎന്നിരുന്നാൽഅവൻഗണിതശാസ്ത്രജ്ഞനാകും.

വിരലുകൾക്ക് നല്ല മാർദ്ദവമുണ്ടായിരിക്കയും അവയുടെ അഗ്രം പരന്നിരിക്കയും ചെയ്താൽ അവൻ ഗദ്യകാരനായിരിക്കും.

ഉള്ളംകൈയുടെ ചുവട്ടിൽ ഇടത്തുഭാഗംകിളൎന്നും, വിരലുകൾ ചെറുതായും ഇരുന്നാൽ അവൻ താർക്കികനായിത്തീരും.

വിരലുകളുടെ അഗ്രം ചട്ടിച്ചിരിക്കുകയും ചെറുവിരലിൻെറ ചുവട് കിളൎന്നിരിക്കുകയും ചെയ്താൽ അവൻ ഒന്നാംതരം നടനായിത്തീരും.

ചെറിയ നഖങ്ങളും, ചെറുവിരലിൻെറ ചുവട്ട് ഉയൎന്നും, ഉള്ളവൻ സംഗീതവിദഗ്ദ്ധനായിരിക്കും.

വിരലുകൾക്കു നീളം കൂടിയും അവയുടെ അഗ്രം പരന്നും മോതിരവിരലിൻെറ അടിഭാഗം ഉയൎന്നും ആയിരുന്നാൽ അവൻ ചിത്രകാരനായിരിക്കും.

ഉള്ളംകൈയ്ക്ക് വിസ്തീർണ്ണമുള്ളതും തടിച്ചതും അധികം രേഖകൾ ഇല്ലാത്തതുമാണെങ്കിൽ അവൻ കൊത്തുപണിക്കാരനായിരിക്കും.

ചെറുവിരലിൻെറ അഗ്രവും ഉള്ളംകൈയുടെ മദ്ധ്യവും ഉയൎന്നിരുന്നാൽ അവൻ തത്വശാസ്ത്രജ്ഞനായിരിക്കും.

വിരലുകളുടെ അഗ്രഭാഗം ഉരുണ്ട വണ്ണംകൂടിയിരുന്നാൽ അവൻ പ്രസിദ്ധ കർഷകനായിത്തീരും.

മോതിരവിരലിൻെറ ചുവടും, കൈപ്പത്തിയുടെ

മദ്ധ്യഭാഗവും ഉയൎന്നിരിക്കയും, വിരലുകൾക്ക് വണ്ണം ഉണ്ടായിരിക്കയും, നഖങ്ങൾ ചെറുതായിരിക്കയും ചെയ്താൽ ആ ആൾ ഒരു പുത്രാധിപരായിത്തീരും.

വിരലുകൾക്ക് നല്ല വണ്ണമുണ്ടായിരിക്കയും, അവയുടെ മദ്ധ്യഭാഗം ഉയൎന്നിരിക്കയും ചെയ്താൽ അവൻ കണക്കശാസ്ത്രജ്ഞനായിത്തീരും.

വിരലുകളുടെ ചുവട്ടഭാഗം ഉയൎന്നിരുന്നാൽ അവൻ ഒരു അഭിഭാഷകനായിത്തീരും.

## സന്യാസിമാരുടെയും ബ്രഹ്മചാരികളുടെയും ലക്ഷണങ്ങൾ

മോതിരവിരലിന്റെ അടിഭാഗം കിളൎന്നിരിക്കും. വിരലുകളുടെ അഗ്രം കൂൎത്തുപോലെയായിരിക്കും. വിരലുകളുടെ അഗ്രഭാഗത്തിനു ദൈൎഘ്യംകൂടിയിരിക്കും.

മോതിരവിരലിന്റെ ചുവട്ടിൽ ചന്ദ്രക്കലയുണ്ടായിരിക്കും. ഇങ്ങനെയുള്ളവർ തീൎത്ഥയാത്രക്കാർ കൂടിയായിരിക്കും.

പെരുവിരലിന്റെ അടിവശത്തായി ഒരു ത്രികോണാകൃതി ഉണ്ടായിരിക്കും.

## ദാമ്പത്യ ലക്ഷണങ്ങൾ

ചെറുവിരലിന്റെ ചുവട്ടിൽ നിന്ന് രണ്ടര ഇഞ്ചോളം താഴെ ഒരു കരിശടയാളമുണ്ടെങ്കിൽ അവന്റെ (അവളുടെ) വിവാഹകാലം സമീപിച്ചിരിക്കും.

ചൂണ്ടുവിരലിന്റെ ചുവട്ടിൽ നിന്ന് ഒരു രേഖ ഉത്ഭവിച്ചു മററുള്ള രേഖകളെ എല്ലാം ബന്ധിച്ച് ഇടത്തുവശത്തോട്ടുപോയാൽ അവന്റെ (അവളുടെ) വി

വിവാഹാലോചന നിരസിച്ചിരിക്കുന്നതായി ധരിക്കണം.

മോതിരവിരലിൻെറ അല്പം അടിവശത്തായി ഒരു കരിശടയാളമുണ്ടായിരിക്കയും ഉള്ളംകൈയുടെ ചുവട്ടിൽ ഇടത്തുവശത്തു നിന്നും ഒരു രേഖ ഉത്ഭവിച്ച് ഭാഗ്യരേഖയുമായി കൂട്ടിമുട്ടുകയും ചെയ്താൽ അവൻ (അവൾ) വിവാഹശേഷം സൗഭാഗ്യം അനുഭവിക്കും. അവർക്ക് ധാരാളം സന്താനങ്ങളുണ്ടാകും.



# അദ്ധ്യായം 6

## സ്വഭാവ നിരീക്ഷണ ലക്ഷണങ്ങൾ

ഹസ്തശാസ്ത്ര സംബന്ധമായി പരിപൂർണ്ണജ്ഞാനം സമ്പാദിച്ചാലും അപൂർവ്വ അവസരങ്ങളിൽ അല്പം ചില വ്യത്യാസങ്ങൾ ഉണ്ടായി എന്നു വന്നേക്കാം. അതുതന്നെയുമല്ല, ഹസ്തശാസ്ത്രത്തിൽ പറയുന്ന രേഖകൾ ചുരുക്കം ചിലരുടെ ഉള്ളംകൈയിൽ കണ്ടില്ലെന്നും, വേറെ ചിലരുടെ കൈപ്പത്തിയിലുള്ളവ, ഹസ്തശാസ്ത്രത്തിൽ ഇല്ലെന്നും വന്നേക്കാം. അതിനാൽ മുഖലക്ഷണം നോക്കി ആളിനെപ്പററിയുള്ള വിവരവും, ഫലവും പറയുന്നതിന് താഴെ പ്രസ്താവിക്കുന്ന സംഗതികൾ ഉപകരിക്കുന്നതാണ്. ഈ കാരണത്താലാണ് ഹസ്തശാസ്ത്രത്തോടൊന്നിച്ച് ഇതും ചേർത്തിരിക്കുന്നത്. ഒരു ഹസ്ത ശാസ്ത്രജ്ഞന്റെ അറിവ് പൂർണ്ണമാകണമെങ്കിൽ അയാൾ ഇതുകൂടി പഠിച്ചിരിക്കേണ്ടതത്യാവശ്യമാണ്. കൈനോക്കി തെളിയാത്ത സംഗതികൾ, നിഷ്പ്രയാസം മുഖലക്ഷണവും മററുലക്ഷണങ്ങളും നോക്കി പറയാവുന്നതാണ്.

### തലമുടി

ഒരുവന്റെ തലമുടി സാധാരണയിൽ അധികം

വർണ്ണമുള്ളതും, എന്നാൽ മാർദ്ദവമായതും ആണെങ്കിൽ അവൻ വാതരോഗിയായിരിക്കും..

മുൻപോട്ടു തൂങ്ങിക്കിടക്കുന്നതും ചുരുളാത്തതും വളയാത്തതുമായ മുടിയുള്ളവരുടെ ശരീരം ശോഷിച്ചുപോകും.

കൂടുതൽ തലമുടിയുള്ള പുരുഷൻ തന്റേടമുള്ളവനായിരിക്കും.

ചുരുണ്ട തലമുടിയുള്ളവൻ സ്വാർത്ഥതൽപ്പരനും ഭീരുവും ആയിരിക്കും.

സൌമ്യനും വിവേകിയുമായ പുരുഷന്റെ മുടി മാർദ്ദവമുള്ളതും, ഭംഗിയുള്ളതുമായിരിക്കും.

തലമുടി വർണ്ണം കുറഞ്ഞതും, ഇടതൂർന്ന് വളരാത്തതും ആണെങ്കിൽ അവൻ രോഗിയായിരിക്കും.

## പുരികക്കൊടിയും കൃഷ്ണമണിയും

പുരികം നല്ലതുപോലെ കറുത്ത രോമത്താൽ നിബിഡമായിരുന്നാൽ അവൻ സൌമ്യനും, ലോകയിമ്പങ്ങളിൽ ആസക്തിയുള്ളവനും വിദ്വാനും ആയിത്തീരും.

പുരികം പ്രകൃത്യാതന്നെ ചുരുണ്ടതായിരുന്നാൽ അവൻ ലജ്ജയില്ലാത്തവനും, അഹങ്കാരിയും അന്യരുടെ അഭ്യുദയത്തിൽ അസൂയയുള്ളവനും ആയിരിക്കും.

കൃഷ്ണമണി ചെറുതും നല്ലതുപോലെ കറുത്തതും, ആണെങ്കിൽ അവൻ ബുദ്ധിമാനും, പല രഹസ്യസംഗതികളും മനസ്സിൽ അടക്കിവച്ചുകൊണ്ടിരിക്കുന്നവനും ആയിരിക്കും.

## കണ്ണുകൾ

വലിപ്പമുള്ള കണ്ണുള്ളവൻ ധൈര്യശാലിയും അസത്യവാദിയും ആയിരിക്കും.

കുഴിഞ്ഞ കണ്ണുള്ളവൻ അഗാധബുദ്ധിയും, സകലത്തിലും സംശയമുള്ളവനും, സൂക്ഷ്മമുള്ളവനും ആയിരിക്കും.

തുറിച്ചുനോക്കുന്നതരം കണ്ണുള്ളവൻ മര്യാദഹീനനായിരിക്കും.

ചെറിയകണ്ണുള്ളവൻസൗമ്യനും, സൂക്ഷ്മബുദ്ധിയുള്ളവനും,എല്ലാവരേയുംവിശ്വസിക്കുന്നവനും ആയിരിക്കും

## നാസിക

ഉയർന്ന നാസികയുള്ളവൻ മുൻകോപിയും അനാവശ്യമായി അസത്യം പറയുന്നവനും ആയിരിക്കും.

വലിയതും,നീളംകൂടിയതുമായ മൂക്കുള്ളവൻ സൗമ്യമനസ്കനും, ശുദ്ധനും, അന്യരുടെ പ്രവൃത്തികളെക്കുറിച്ച് കുറ്റംപറയുന്നവനും ആയിത്തീരും.

നാസികയുടെ അഗ്രം ഉരുണ്ടതും ചെറിയ അടയാളങ്ങളോടുകൂടിയതുമാണെങ്കിൽ അവൻ അഹങ്കാരിയും, കൃതജ്ഞതയുള്ളവനും ആയിരിക്കും. ഇപ്രകാരമുള്ള മൂക്ക് ഒരു സ്ത്രീയ്ക്കാണെങ്കിൽ അവൾ കപടയും ദുഷ്ടയും ആയിത്തീരും.

നല്ല ഭംഗിയുള്ള നാസികയുള്ളവൻ മനഃശക്തിയില്ലാത്തവനും സൗമ്യനും ആയിരിക്കും.

മൂക്കിന്റെ അഗ്രഭാഗത്ത് രോമമുണ്ടെങ്കിൽ അവൻ കുശാഗ്രബുദ്ധിയായിരിക്കും.

## ചെവി

വിസ്താരവും വലിപ്പവുമുള്ള ചെവിയുള്ളവൻ സാധുവും ഭാവിയെപ്പററി ആലോചിക്കാത്തവനും ഓർമ്മയില്ലാത്തവനും ആയിരിക്കും.

ചെറിയ കാതുള്ളവൻ ബുദ്ധിമാനും ധൈര്യശാലിയും സത്യസന്ധനും ആയിരിക്കും.

ചെവിക്ക് നീളത്തിൽ കൂടുതൽ വീതിയുണ്ടായിരുന്നാൽ അവൻ വിദ്യാവിഹീനനും ധൈര്യശാലിയും ആയിരിക്കും.

## വായ്

വിസ്താരമുള്ള വായുള്ളവൻ ലജ്ജയില്ലാത്തവനും, കരള പറയുന്നവനും, കള്ളനും, വഞ്ചകനും, ഭക്ഷണകാര്യത്തിൽ അതീവാസക്തിയുള്ളവനും ധൈര്യമുള്ളവനും ആയിരിക്കും.

ചെറുതും ഭംഗിയുള്ളതുമായ വായുള്ളവൻ, വിദ്വാനും, സമാധാനശീലനും, കൃതജ്ഞതയുള്ളവനും, സമർത്ഥനും ആയിരിക്കും.

തടിച്ച അധരമുള്ളവൻ എല്ലാ കാര്യങ്ങളിലും അന്യരെ വിശ്വസിക്കുന്നവനും, സൂക്ഷ്മബുദ്ധിയുള്ളവനും സ്വാർത്ഥതല്പരനും ആയിത്തീരും.

വീതി കുറഞ്ഞതും മൃദുവായതുമായ അധരമുള്ളവൻ വാഗ്മിയും, ബുദ്ധിമാനും, അന്യരാൽ ബഹുമാനിതനും ആയിരിക്കും.

## ശ്മശ്രു (മീശ)

അധികം മീശയുള്ളവൻ വിഷയാസക്തിയുള്ളവനും, അരോഗിയും, മനക്കായബലമുള്ളവനും ആയിരിക്കും.

മീശയില്ലാത്ത പുരുഷൻ ദുഷ്ടനും സ്ത്രീസ്വഭാവമുള്ളവനും അസൂയാലുവും ആയിത്തീരും.

## താടി

ഒരു സ്ത്രീയുടെ താടി നീണ്ടിരുന്നാൽ അവൾ കോപിഷ്ഠയും, ചീത്തവാക്കുകൾ സാധാരണ ഉപയോഗിക്കുന്നവളും ആയിരിക്കും.

ഒരു പുരുഷന് നീണ്ട താടിയുണ്ടെങ്കിൽ അവൻ അധികം സംസാരിക്കാത്തവനും, രഹസ്യസംഗതികൾ മനസ്സിൽ അടക്കാൻ ശേഷിയില്ലാത്തവനും, ഏതെങ്കിലും കാര്യത്തിലേർപ്പെട്ടാൽ അതു പൂർത്തിയാകാതെ പിന്തിരിയുന്ന സ്വഭാവമില്ലാത്തവനും ആയിരിക്കും.

ഉരുണ്ടതും ചെറുതുമായ താടിയുള്ളവൻ സ്ത്രീസ്വഭാവമുള്ളവനായിരിക്കും.

ചതുരാകൃതിയിലുള്ള താടിയുള്ളവൻ ബലവാനും ഉത്സാഹപ്രിയനും ആയിരിക്കും.

താടിക്ക് അനേകം ഞൊറിവുകളുള്ളവൻ മനശ്ശക്തിയില്ലാത്തവനായിരിക്കും.

വളഞ്ഞ താടിയുള്ളവൻ ഭയങ്കരകൃത്യങ്ങൾ ചെയ്യുവാൻ മടിയില്ലാത്തവനും, അത്യാഗ്രഹിയും, സ്വജനങ്ങളുടെ ഇടയിൽ സ്വാധികാരം സ്ഥാപിക്കാൻ ശ്രമിക്കുന്നവനും, അയൽക്കാരുടെ വിരോധിയും ആയിരിക്കും.

വളഞ്ഞതാടിയുള്ള സ്ത്രീ, സ്വസന്താനങ്ങളെ വീട്ടിൽനിന്ന് ബഹിഷ്കരിക്കുന്നവളായിരിക്കും.

### മുഖം

മാംസളമായമുഖമുള്ളവൻ,ഭീരുവും, സ്വാതന്ത്ര്യഛുവും, വാശിയും, അന്യരോട് സ്നേഹമുള്ളവനും, സുഖാനുഭോഗങ്ങളിൽ ആസക്തിയുള്ളവനും, പല വലിയകാര്യങ്ങൾ നിറവേററാൻ ശ്രമിക്കുന്നവനും ആയിരിക്കും.

വട്ടമുഖമുള്ളവൻ സമർത്ഥനും, ദയാലുവുമായിരിക്കും. വളരെ ചെറിയ മുഖമുള്ളവൻ ആരോഗ്യവും ഓർമ്മശക്തിയും ഇല്ലാത്തവനായിരിക്കും.

നീളമുള്ള മുഖമുള്ളവൻ ഐഹികസുഖങ്ങളിൽ അത്യാശയുള്ളവനും, സ്ത്രീലോലുപനും ആയിരിക്കും.

വലിയതും തടിച്ചതുമായ മുഖമുള്ളവൻ അഭിമാനമുള്ളവനായിരിക്കും.

ആരോഗ്യമില്ലാത്തവൻെറ മുഖം മങ്ങിയതും ക്ഷീണിച്ചതും ആയിരിക്കും.

മുഖത്തു മീശയില്ലാത്തവൻവിശ്വാസയോഗ്യനല്ല.

### ഭ്രാന്തുള്ളവരുടെ ലക്ഷണങ്ങൾ

മുഖത്തു കഠിനമായ ചൂടും രക്തവർണ്ണവും ഉണ്ടായിരിക്കും.

തലമുടിയുടെ വളർച്ച വേഗത്തിലായിരിക്കും.

മുടിക്കു നല്ല കറുപ്പുനിറമുണ്ടായിരിക്കും.

### ഓർമ്മശക്തിയുള്ളവരുടെ ലക്ഷണങ്ങൾ

നല്ല ആകൃതിയൊത്ത ശരീരമുണ്ടായിരിക്കും.

നാഡി അടിപ്പു ക്രമപ്രവൃദ്ധമായിരിക്കും.

വിസ്താരമുള്ള നെററിയുണ്ടായിരിക്കും.

ചെവികൾ വിസ്തൃതമായിരിക്കും.

നെററിക്ക് എപ്പോഴും നല്ല ചൂടുണ്ടായിരിക്കും.

തല വലിപ്പമുള്ളതായിരിക്കും.

## ബുദ്ധിമാന്മാരുടെ ലക്ഷണങ്ങൾ

ശരീരം ഒരുവിധം ശോഷിച്ചതായിരിക്കും.

നെററിക്ക് വിസ്താരം കൂടിയിരിക്കും.

കണ്ണുകൾക്ക് നല്ല പ്രകാശമുണ്ടായിരിക്കും.

നാവു കട്ടികറഞ്ഞതായിരിക്കും.

മുഖത്തിന് അനുരൂപമായ നാസികയുണ്ടായിരിക്കും.

സ്വരം പരുഷമായിരിക്കും.

മാറിടം വിസ്തൃതമായിരിക്കും.

കൈയ്യും, വിരലുകളും നീളംകൂടിയതായിരിക്കും.

സംസാരിക്കുന്ന സമയത്തും വെറുതെ നടക്കുമ്പോഴും കൈകൊണ്ടു പല ആംഗ്യങ്ങളും കാണിക്കും.

## ശക്തിമാന്മാരുടെ ലക്ഷണങ്ങൾ

ശരീരം ഉറച്ചതും വലിപ്പമുള്ളതുമായിരിക്കും.

ശിരസ്സും കൈകളും വലിപ്പമുള്ളവയായിരിക്കും.

തലമുടി ചുരുളാത്തതും കട്ടിയുള്ളതുമായിരിക്കും.

നെററി മിക്കവാറും ചതുരമായിരിക്കും.കണ്ണുകൾ വലിപ്പമുള്ളതും സൂക്ഷ്മശക്തിയുള്ളതുമായിരിക്കും. നീണ്ടുവളഞ്ഞ പുരികക്കൊടി ഉണ്ടായിരിക്കും.

മൂക്കിൻെറ അഗ്രഭാഗം ഉരുണ്ടിരിക്കയോ അല്പം മേല്പോട്ടുയർന്നുനില്ക്കയോ ചെയ്യും.

ശബ്ദം പരുഷമായിരിക്കും.

ശ്വാസോച്ഛ്വാസം ചെയ്യുന്നത് ശക്തിയായും അമിതമായും ആയിരിക്കും. കഴുത്ത് ഉരുണ്ടതായിരിക്കും.

## സൂക്ഷ്മമില്ലാത്തവരുടെ ലക്ഷണങ്ങൾ

തലമുടി മാർദ്ദവമുള്ളതായിരിക്കും. നെററിത്തടം വിസ്താരം കുറഞ്ഞതായിരിക്കും. കൺപോളകൾക്ക് വീതി കൂടിയിരിക്കും. കണ്ണുകൾ വളരെ ചെറുതായിരിക്കും. അധരങ്ങൾ തടിച്ചതായിരിക്കും. കുടവയറുണ്ടായിരിക്കും.

## ശൗര്യനിധികളുടെ ലക്ഷണങ്ങൾ

ഓരോ അവയവങ്ങൾക്കും വേണ്ട മുഴുപ്പും പ്രൗഢിയും ഉണ്ടായിരിക്കും. ശിരസ്സുരുണ്ടതായിരിക്കും.

തലമുടി നല്ല കറുപ്പുനിറമില്ലാത്തതായിരിക്കും.

മുഖത്ത് എപ്പോഴും ശാന്തത ദ്യോതിച്ചിരിക്കും.

നോട്ടം ഉഗ്രമായിരിക്കും.

അനാവശ്യമായി സംസാരിക്കാതിരിക്കും. സംസാരത്തിൽ വിനോദ രസം കലർന്നിരിക്കും. നടപ്പ് ആകർഷണീയമായ വിധത്തിൽ ആയിരിക്കും.



